# ജീവകാരുണ്യം

അഥവാ

# ജീമൂതവാഹനൻ.



ഗ്രന്ഥകൎത്താവ്:

വാലിപ്പറമ്പിൽ ഇട്ടി

ഉണ്ണിപ്പാറൻവൈദ്യൻ.

---

കോപ്പി 500.

---

1100.

## സർഗ്ഗവിഷയാനുക്രമണിക.

---

ശ്രീ

# ജീവകാരുണ്യം.

അഥവാ

## ജീമൂതവാഹനൻ.

---

(ഒരു മണിപ്രവാളകാവ്യം.

---

രാജർഷിവൃത്തി

എന്ന

### ഒന്നാം സർഗ്ഗം.

---

ബാലാമൃതശ്രീധരലീല * ചേരും
കൈലാസവും സ്വർണ്ണാദ്രിയും വഹിച്ച്,
ശൈലാധിരാജൻ വിലസുന്നു, സാക്ഷാൽ
കാലാരിഭക്തർക്ക് നിദർശനംപോൽ. 1

മാന്യാംശുശോഭിച്ച സുശാന്തിയേന്തും
സന്യാസിമാരൊത്തു വസിക്കയാലോ,
അന്യാദ്രിശൗന്നത്യമിരിക്കിലും സ-
ധന്യാശയൻ ശാന്തഹിമം ധരിപ്പൂ! 2

---

* ബാലാമൃതശ്രീധരലീല=ബാലനായ അമൃതശ്രീയെ (ചന്ദ്രനെ) ധരിക്കുന്നവന്റെ (ശിവന്റെ) ലീല.

ആമൂലചൂഡം പ്രകൃതിപ്രഭാവാ-
ലാമോദസത്തായ മഹീധരേന്ദ്രൻ,
ജീമൂതകേതുപ്രഭയാൽ പ്രശാന്ത-
ശ്രീമൂടിയെങ്ങും വിജയിച്ചിടുന്നു!! 3

സാനുപ്രദേശങ്ങളിലൊന്നിലോമൽ-
ഭാനുപ്രസാദം കലരുന്ന പോലെ,
വാനും തിളക്കും പുരി കാഞ്ചനാഖ്യം-
താനുല്ലസിക്കുന്നു സുരാലയാഭം. 4

പങ്കം തൊടാതങ്ങു, ധരാമുഖത്തിൻ-
തങ്കക്കുറിക്കൂട്ടമരും പ്രകാരം
തങ്ങുന്നു, വിദ്യാധരവജ്രപാണി-
സങ്കാശിതം രാജവിശുദ്ധഗേഹം. 5

ഘോരം വ്രതം പൂർവ്വജനാം വിശങ്കം
പാരം കഴിച്ചത്ര വശം വരുത്തി,
സാരം സമസ്തം വിളയുന്ന നാകാ-
ധാരം സുരദ്രുപ്രളവെല്ലലത്തി. 6

ശോകം കെടുപ്പാനൊരു കല്പവൃക്ഷം
നാകം വെടിഞ്ഞങ്ങു വസിക്കമൂലം,
പാകാരിഗേഹത്തിനു ശോഭമാത്ര-
മേകാവതായ്ത്തീർന്നിതു കല്പവൃക്ഷം. 7

ക്ഷേമം ജനത്തിനു ലഭിപ്പതെല്ലാം
ക്ഷേമം തനിക്കെന്നു നിനച്ചു നിത്യം

ജീമൂതകേതുപ്രഭ തൻ പുകൾച്ചാ-
ൎത്താമൂന്നു ലോകങ്ങളിലും പരത്തി. 8

ജീമൂതകേതുക്ഷിതിപൻ, രമേശ-
ശ്രീമൽപദാബ്ജം മനതാരിലേന്തി,
സാമീപ്യസൌഖ്യത്തിനു ദേവവൃക്ഷ-
ശ്രീമൂലമന്ത്രത്തൊടുമൊത്തു വാണാൻ. 9

കൎമ്മത്തിലൂനത്വമിയന്നിടാതെ
ധൎമ്മാൎത്ഥകാമങ്ങൾ ഭജിച്ചു ഭൂപൻ;
നിൎമ്മത്സരന്മാരവിടത്തിലെങ്ങും
ശൎമ്മത്തൊടും മോക്ഷവുമേന്തി വാണു. 10

സാമം പരം ദാനമിതേ നയത്താ-
ലാമന്നവൻ കീൎത്തി പരത്തി പാരിൽ;
പ്രേമം നൃപനും ജനതക്കുമേറും
ക്ഷേമം വരും മറ്റു വിളങ്ങിയെങ്ങും. 11

ശ്രീബോധിവിശേഷപരപൂജകൊണ്ടും,
തൻബോധിതുല്യദ്രുമസേവ കൊണ്ടും,
ധീബോധകാരുണ്യമയൻ തനൂജൻ
ശ്രീബോധിസത്വാംശകനുത്ഭവിച്ചു. 12

സാമഗ്ര്യസൂക്തശ്രവണത്തിനേകാൾ
രോമാഞ്ചമേറും സുതനോതിടുമ്പോൾ,
പ്രേമാസ്സദം പുത്രനിലും കവിഞ്ഞി-
ട്ടീമാനുഷന്മാർ പരമെന്തു കാണും? 13

പാരം പരേതാലയവൻകടത്തിൻ-
ഭാരം സുതങ്കൽ സ്ഥിതിചെയ്കമൂലം,
സാരം സ്വപുത്രം ഹൃദയത്തിലേന്തും
ഹാരത്തിലും മുത്തൊടു തൻപിതാക്കൾ. 14

ആനന്ദപീയൂഷദനായിരിക്കു-
ന്നാനന്ദനന്നിന്ദ്രസമാനനല്പൻ
മാനിച്ചു "ജീമൂത" പദത്തൊടും സം-
മാനിച്ചുതേ "വാഹന" നാമധേയം. 15

ചക്രംഭരാഭൻ രിപുജാലമെല്ലാം
ചക്രംതിരിപ്പാൻ ജനകൻ ജനേശൻ
ചക്രം പതിഞ്ഞുള്ളടികണ്ടു, ഭൂമീ-
ചക്രം ഭരിക്കും സുതനെന്നുറച്ചാൻ. 16

കേളിക്കു ചേരും സുജനങ്ങളോടും
മേളിച്ചു ബാലൻ ബഹു ദീനബന്ധു;
കാലാരിജാഭൻ കളിയിങ്കലും താൻ
വ്രീളാകരം വാക്യമുരച്ചതില്ല. 17

ഭൂതാനുകമ്പാവ്യസനം വഹിച്ചും
ചേതോഹരൻ സജ്ജനതുഷ്ടി ചേർന്നും
മാതാനിരുന്നും, ഗുരുഭക്തനേറ്റം
കൗതൂഹലം ലോകരിലെങ്ങുമേകി. 18

വിദ്യാ, സുശീലം, വിനയം, സുരൂപം,
വിദ്യാധരേന്ദ്രൻ സുതനാർന്നു കണ്ടു

ഉദ്യോഗമായ് താൻ യുവരാജ്യഭാരം
വിദ്യോതിതാകാരനവന്നു നല്കി. 19

സ്ഥാനം സുതന്മാൎക്കു,വരായതേല്ലാൻ
ജ്ഞാനം കലൎന്നാൽ പരിചോടു നൽകി
ആനന്ദസാമ്രാജ്യപദത്തിലെത്താൻ
താനുററു യത്നിക്കിലവൻ കൃതാൎത്ഥൻ. 20

സൂനാവലീശോഭകൾകൊണ്ടുമഞ്ച-
ന്നാനാമണീരശ്മി പരത്തി വാഴും
സൂനാടവികളുള്ളിലമാത്യനുദ്യൽ-
സ്ഥാനാഭിരാമൻ സുതനൊത്തു ലാത്തി. 21

ആ രാജപുത്രന്നുപദേശമായി-
ട്ടാരാമമാൎന്നുള്ള സുരദ്രുമത്തെ
പേരാൎന്ന മന്ത്രീശനന്നു കാട്ടി-
സ്സാരാശയം ചൊല്ലി മനസ്സിലാക്കി:— 22

“പൊന്നിൽപെടും രത്നമരീചി പോലീ-
മുന്നിൽ തിളങ്ങും സുരദാരുരാജൻ
ഇന്നിക്കുലത്തിൻ പരദൈവതം താൻ,
മിന്നിച്ചു മുമ്പുള്ളവരിൽ പ്രസാദം. 23

“ശത്രുക്കളേററാലവരെജ്ജയിപ്പാ-
നസ്ത്രങ്ങളും നല്കുമനുഗ്രഹാൎത്ഥം,
മിത്രം നമുക്കിങ്ങിതു താൻ, ഭജിച്ചാൽ
മിത്രപ്രതാപത്തൊടു കൂടി വാഴാം. 24

"ശ്രീനാഥസഖ്യത്തൊടുമൊത്തിരിക്കും
സേനാനി തൻ താതനു തുല്യനായി
ജ്ഞാനാധിവൃദ്ധൻ ജനകൻെറ പാദം
ധ്യാനാദി ശീലിപ്പതിനായ് ഗമിക്കു." 25

ആരാധനത്തിന്നനുരൂപമായി-
ട്ടീ രാജവംശോന്നതി മാത്രമേകും
സ്വാരാജ്യവൃക്ഷത്തിനെഴുന്ന ലൂബ്ലോ-
ത്താരാജപുത്രന്നു വിഷാദമേറി. 26

"ക്രൂരാരിതെന്നും, കുടിലാശയത്താൽ
മാററാരതെന്നും കരുതാ ബുധന്മാർ;
നോററാലുമീ വൃക്ഷവരൻ പ്രസാദം
മററാക്കുമേ നല്കുകയില്ലയെന്നോ? 27

"അത്ഥം ലഭിക്കുന്നതുകൊണ്ടു ദീനാ-
നത്ഥം കെടുത്തുന്നവനുത്തമൻ താൻ;
സ്വാത്ഥം വെടിഞ്ഞാൽ പരിശുദ്ധകമ്മം
പ്രാത്ഥിപ്പതെന്തിന്നമൃതത്വമേററം. 28

"ആരാഞ്ഞറിഞ്ഞാലഖിലപ്രപഞ്ചം
നാരായണസ്വാമിയിലാക മൂലം,
ആരാരിതെന്നുള്ളൊരു ഭേദമി,ല്ലി-
പ്പാരാകമാനം പരമാത്മമാത്രം". 29

എന്നിപ്രകാരം യുവരാജനപ്പോ-
ളുന്നിപ്പുകൾന്നുള്ള സുരദ്രുമത്താൽ

ഒന്നിച്ചവർക്കും സുഖമേറുമാറാം
തന്നിഷ്ടമോതാൻ പിതൃപാദമെത്തി. 80

ഓരുന്നു രൂപാഢ്യകളെ ത്യജിച്ചി-
ട്ടാരസ്ഥി ഭാതി പ്രിയമായ് പ്രപഞ്ചം,
ചേരുന്നവൻ വേണ്ടുമിടത്തുലോക-
ത്തേരിൻ തിരിച്ചിൽക്രമമോർത്തു നിത്യം. 81

ഏകാന്തമായ് താൻ ജനകൻെറ പാദം
ശോകാദരം പൂണ്ടു പണിഞ്ഞു പുത്രൻ
വൈകാതനുജ്ഞാനപിതനല്പനോട-
ുള്ളാകാംക്ഷയെല്ലാം പറവാൻ തുടങ്ങി:— 82

"താനന്യസൌഖ്യപ്രിയനായ് വസിച്ചാ-
ലാനന്ദമുണ്ടാകുമിതാം രഹസ്യം,
ഞാനന്യനും ധന്യനുമെന്നു കാണും
ജ്ഞാനത്തിനാലങ്ങുമറിഞ്ഞതല്ലാം! 83

"ഈ ദേഹമോർത്താൽ കുമിളയ്ക്കു തുല്യം
ശ്രീദേവിയോ ചഞ്ചല തന്നെയെന്നും;
മാദേശികന്മാരപരോപകാരം
തൻ ദേഹിയിൽ പുണ്യദമെന്നുമോതും. 84

"ശൌര്യം തുളുമ്പും തിരുമേനി രക്ഷാ-
കാര്യം നടത്തും ഹവിപോലിരിക്കേ,
ധൈര്യം ദയാപ്രേരിതമല്ല! വൃക്ഷൌ-
ദാര്യം പരാർത്ഥം വരുവാൻ കൊതിപ്പൂ. 85

"മാലോകരെല്ലാം കമലാകടാക്ഷ-
ത്താലോമനപ്പുമുഖരായിരിപ്പാൻ
പാലാഴിജാതത്രിദശദ്രുമേന്ദ്ര-
ശ്രീലാഭമിന്നാകുകിലോ ജയിച്ചു." 36

ആരോമലാം പൈതലുദാരവാണി-
സാരോദയം ചേർത്തതു കേട്ടു തുഷ്ടൻ
സ്വാരാജ്യവൃക്ഷപ്രണയം ലഭിപ്പാ-
നാരാധനക്കുള്ള സുമന്ത്രമോതി. 37

ഇച്ഛിച്ചവണ്ണം വരവും കൊടുത്താ-
രച്ഛന്റെ പാദം തൊഴുതങ്ങു ചെന്നു,
സ്വച്ഛന്ദമായ് ദേവനഗം ഭജിച്ചാ-
നിശ്ചഞ്ചലസ്വാന്തനപേക്ഷ ചെയ്തു: 38

"മുമ്പാദരിച്ചോരഭിലാഷമെല്ലാം
സമ്പാദ്യമായ് ചേർത്തൊരഗേശ ദേവ!
അമ്പാർന്നു ലോകം ദ്രവിണം ലഭിച്ചാ-
സ്സമ്പൂർത്തി നേടാൻ കനിയേണമിപ്പോൾ." 39

വൃക്ഷം വിമാനോപമമങ്ങു പൊങ്ങി-
ട്ടൃക്ഷാധിപാഭൻ വിലസിച്ചു വിണ്ണിൽ;
വീക്ഷിക്കവോക്കെന്ദ്രികവിദ്യുതുക-
നക്ഷം കണക്കായ് സുരചന്ദ്രദത്തം. 40

അന്യാദൃശം ഭക്തി മുഴുത്തു വന്ദി-
ച്ചന്യായമില്ലാതൊരപേക്ഷ ചെയ്തേ

ധന്യാശയൻ രാജകുമാരനാശ്രീ-
വന്യാത്മഭൂദേവനഭീഷ്ടമേകി. 41

"ഏകുന്നു നിന്നിഷ്ടമഹം മഹാത്മൻ!
പോകുന്നു ഞാൻ"—എന്നൊരു വാക്യമോതി
ആകുന്നവേഗം ദ്രുമനായകൻ പോയ്;
തൂകുന്നു കണ്ടങ്ങു സുവർണ്ണമാരി. 42

മഞ്ഞച്ചുവപ്പുദ്രുമമണച്ചതെല്ലാം
മഞ്ഞിൻകണം പോലെ സുവർണ്ണകോടി
പഞ്ഞം ഭയപ്പെട്ടു, തെറിച്ചു പാറും
പഞ്ഞിക്കുതുല്യം പതറിച്ചണഞ്ഞു. 43

ചേലോലുമൌദാര്യയശസ്സവൻെറ-
ഭൂലോകഭിത്തിക്കൊരു വെണ്മപൂശി;
മാലോകരെല്ലാം യുവരാജപാദ-
മാലോകനം ചെയ്യതിനായുമെത്തി. 44

ലോകക്കു ദിവ്യദ്രുമശക്തി സേവി-
ച്ചാകെക്കൊടുപ്പിച്ചു മഹത്പമോർത്തു
ലോകേശനെച്ചിത്തിലെടുത്തു വെച്ചാ..
ലോകേശനാനന്ദപദത്തിലെത്തി. 45

"തന്നിൽ കവിഞ്ഞീ പ്രജയെബ് ഭരിപ്പാൻ
ന"ന്നിന്നുവല്ലോ" പമനിക്കുമാരൻ,
എന്നിന്നറിഞ്ഞീശ! കൃതാർത്ഥനായ് ഞാ-
നന്നിത്തിരിഞ്ഞേൻ വനവാസമേല്ക്കാൻ." 46

ഇത്ഥം നിനച്ചാനൃപമൌലി രാജ്യാ-
ദ്യർത്ഥം കുമാരന്നു കൊടുത്തു പോവാൻ
തീർത്ഥാടനോദ്യോഗി വിളിച്ചമാത്യാ-
തീർത്ഥാദിയോടേവമുടൻ കഥിച്ചു. 47

"ഉർവ്വീഭരം പുത്രനിലാക്കി ഞാനും
പൂർവ്വാവനീശാചരിതാനുഗാമി
നിർവ്യാജമാനന്ദസമുദ്രമീശം
സർവ്വാസ്പദം ചിത്തിലടക്കിടട്ടേ? 48

"എന്നുണ്ണി നാമത്തിനു മാത്രമീശൻ,
മന്നും മഹാശ്രീകലരും യശസ്സും
ഇന്നുന്നതിക്കേററു നടത്തുകിൻ ഞാ-
നൊന്നും നയജ്ഞർക്കറിയാതുകില്ല" 49

പിന്നീടു താനുണ്ണിയെ നോക്കിയെല്ലാ-
മിന്നിടെഴും മന്ത്രികളുള്ള മൂലം,
വന്നിട്ടമൽകൃഷ്ടയശസ്സു; മോദാൽ
ചൊന്നീടിനാൻ കാഞ്ചനചക്രവർത്തി. 50

സാഷ്ടാംഗമായ് വീണു നൃപാത്മജൻതാ-
നഷ്ടാംഗയോഗജ്ഞനൃപന്റെ പാദേ;
ഇഷ്ടം കഥിക്കെന്നു വദിച്ചെടുത്തൽ-
കൃഷ്ടാശയൻ മാറിലണച്ചിതപ്പോൾ. 51

സന്തുഷ്ടനാമുണ്ണി പറഞ്ഞിതിപ്പോ-
ളന്തസ്സിലേതും പ്രിയമില്ലെനിക്ക്

ചിന്തിച്ചു മാതാപിതൃപാദസേവ-
സ്സൂന്തം വരുത്താതെ വരം തരേണം. 52

"ഞാനെന്നു ഞാനെന്നു ബഹിൎമ്മുഖത്തായ്
താനെന്തിലും കാണ്മതിലേകഭാവം
ജ്ഞാനപ്രശാന്താലയമാൎന്നറിഞ്ഞാൽ
താനത്ര വൃദ്ധൻ, ഗുരു, ധന്യ, നീശൻ. 53

"നീതിജ്ഞരെല്ലാം പിതൃസേവയെത്താ-
നോതുന്നു സൎവ്വാശ്രമസുതസാധൎമ്മം;
ചാതുൎയ്യമേറും സചിവൻ പ്രജാൎത്ഥം
നീതിക്കു പാലിപ്പതിനേറ്റിടട്ടേ." 54

നേരേ തപസ്സിന്നു തുനിഞ്ഞുപോയാൽ
തീരേ ഗൃഹത്തിങ്കലിരുന്നു കൂടാ,
ഹാ! രാജധൎമ്മം മുനിസേവ, പുത്രൻ-
താൻ രാജനായ് തീൎന്നിവയോൎത്തു കണ്ടാൽ, 55

ഈലോകഭാരത്തെ വിവൎത്തമാത്രം
ജാലോപമം കണ്ട കുമാരനെത്താൻ
ആലോകംചെയ്തു, വിശുദ്ധസതപൻ
കാലോചിതം സാധുതരം കഥിച്ചു:— 56

(യുഗ്മകം)

"ഞാനിന്നു വൃദ്ധൻ ബത! പുത്രനായി-
ത്താനിങ്ങിതെല്ലാം ഭരമേററിരുന്നു,
ജ്ഞാനിപ്രഭാവം സുതനാർന്നുവെന്നാൽ
മാനിപ്പനേററം ബഹു ധന്യനായ് ഞാൻ. 57

"സൂക്ഷിക്കനീതിയിലുണന്നു കുമാരവാക്യം
രക്ഷിക്കുവാൻ സചിവപുംഗവ! മംഗളാത്മൻ!
ഇക്ഷോണി, യിപ്പൊഴിലുമസ്സൂരിയിട്ടുവരുണോം-
രക്ഷോഭ്യബുദ്ധിയുടെ ശാസന തെററിടാതെ". 58

ധൃതിവരനിതി പേർകേട്ടുള്ള മന്ത്രിക്കു പുത്ര-
പ്രതിനിധിപദമേകി സ്പഷ്ടമിത്ഥം കഥിച്ചാൻ
പതിവുകളിഹ തെററിക്കാതെ പൌരപ്രമാണി-
ക്ഷിതിപരുമിയലേണം പുത്രചിത്താനുരമ്യം. 59

അരികിലമരുമാര്യാശിസ്സുതാനേററു, പിന്നീ-
ടരിമയിലുരചെയ്യും പുത്രനോടും സഭാര്യൻ
പെരിയജഗതയെച്ചെററാശ്വസിപ്പിച്ചു, നന്നാ-
യരികുലകുലിശംപോയ് കാട്ടുനാടാക്കി വാണു. 60

പാരം ജീമൂതകേതുക്ഷിതിപതിസുദൃഢ-
ജ്ഞാനി നന്ദിച്ചു ശാന്താ-
കാരം കാന്താരഭൂമാരോന്നിലുമഴകിലെഴും
സാധുവൃന്ദം നമിച്ചു;

സാരം ചേരും ദ്രുമൌഘം വിലസി, വിപുലമാ-
യുള്ള ശോകൺണ്ണദേവ-
ശ്രീരംഗത്തിൻസമീപം മലയഗിരിയിലേ-
ക്കെത്തി വിഖ്യാതിയോടും. 61

ഇതി

ജീമൂതവാഹനൻ

രാജൎഷിവൃത്തി എന്ന

ഒന്നാം സൎഗ്ഗം സമാപ്തം.

———— :o: ————

## മലയവതീവിവാഹം

## എന്ന

## രണ്ടാം സർഗ്ഗം

---

മലമൊരുലവമന്നിടാതെ സ-
ന്മലർനിര ചേർത്തു നിറഞ്ഞുനിന്നിടും
മലയജമിടതിങ്ങി വിങ്ങിടും
മല ധരീന്ദ്രമുഖമന്ദഹാസമോ? 1

ഹരിഹര പദ സേവചേർന്നമാ-
ഹരി ഖരരശ്മി പതിഞ്ഞിടാതെയും,
ഹരിഭയലവലേശമെന്നിയേ
ഹരിണഗണങ്ങളിണങ്ങിമേഞ്ഞുമേ, 2

പികനിരപരിചൊത്തു പാടിയും
ശുകഗണമത്ഭുതസാമമോതിയും
അകമലരലമുല്ലസിക്കുമാ-
റഖിലവുമങ്ങു സുഖം കഥിച്ചതേ. 3

(യുഗ്മകം)

സുരതരുനിരയും പടീരവും
സുരസവുമാൻ സുഗന്ധിയായെഴും
ചെറുപവനനണഞ്ഞു സാദരം
വരുമതിഥിവ്രജസേവചെയ്യുവാൻ. 4

തെളിവിലമൃതമൂന്നു ഹൃത്തടം
മിളിതകുതൂഹലമാർന്നു നിഷ്ഠയാൽ
നിലനിഭൃതമുറച്ചു, പൂതനീ—
മല, യതിപോലെ ലസിച്ചിടുന്നുപോൽ. 5

അരിമയിലഥ തീർത്ഥപാദരാം—
ഗ്ഗിരിയിലിരിപ്പുറച്ചിടുന്നപോൽ,
മരവിരികളിലാധരോപരി
സ്ഫുരിതകുതൂഹലമാടി ശാന്തമായ്. 6

കവിയൊടുസകലാർത്ഥശാസ്ത്രവും
മുനിജനമോതിവിടുന്നപോലിതിൽ
ജനിതകുതുകരായ് പഠിപ്പതു-
ങ്ങനിശമിരുന്നു മുനീന്ദ്രബാലകർ 7

യതിജനവപദേഷ്ടൃരന്നു സദ്—
ഗതി ധാരമെപ്പൊഴുമുല്ലസിക്കയാൽ
കൃതിഹൃദയവിശുദ്ധി ചേർത്തിടു—
ന്നതിദൃഢശക്തികളിച്ചിടുന്നിതിൽ. 8

ഇതിനധിപതി ചാരു സിദ്ധരാട്-
പതി മതിശാലി സദാതിഥിപ്രിയൻ;
കൃതിയവനൊരു പുത്രി ജാതയായ്
സതിയൊടുതുല്യകലാവിചക്ഷണാ 9.

മലയവതി കുമാരി, തോഴിമാർ
മലരണിമാനിനിയൊത്തു സാമ്പ്രതം

കുലഗിരിവരജാതയായ സൽ-
കുലവരദൈവതമാന്ത ഭക്തയാൽ. 10

മലയുടെ മകളായ മാനിനീ-
കുലമണി സുന്ദരി ശങ്കരപ്രിയ,
മലയഗിരിവിലാസയാണു, ചി-
ന്മലർ മധുപോലെ വിചാരരൂപിണി. 11

മതിസമമതിലേലഞ്ഞൂറച്ചു, മം-
യതിജനകല്പിതമാം പ്രതിഷ്ഠയിൽ
രതി വളരുമവൾക്കു സർവ്വദാ
ഗതി പുലരുന്നിതെരാന്തരാഭയിൽ. 12.

വരകുസുമ "വസന്തമാലികാ"-
വരണമെഴും വനമാന്ത സുന്ദരി,
വരഗുണമണവാൻ മഹേശപരി
വരമേ വസിപ്പവിടത്തിലെത്തിനാൽ. 13

"നിരുപമ വരമേകിടേണമേ!
കരുണകവിഞ്ഞ ഗിരീന്ദ്രനന്ദിനി!
സ്മരഹരതിരുമേനി നേർപകു-
ത്തൊരു വിരുതേന്തിന ശങ്കരപ്രിയേ! 14

മനമധുപവിഷാദശാന്തി ന-
ല്കിനകരലഗ്നസരോജലോചനേ!
ഘനകുതുകി! മയൂരമാന്മഥീ-
ഘനകചഭാരഭരേ! തൊഴുന്നുഞാൻ." 15

ഗിരിസുതയുടെ നേക്കുനിന്നു സ-
ച്ചരിതമനോഹര ഭക്തിമൂര്‍ത്തിപോല്‍
സരിഗമപധനീതി നീട്ടിവെ-
ച്ചരിമയിലങ്ങിദമോതി ഗീതമായ്. 16

വിധുസുതകരകൌശലോല്ലരം
വിധുമുഖിയായ് വിലസുന്നമൂലമോ
വിധിസുതയുടെ ചൂചുകദ്വയം
വിധിവിഹിതം തരസം ധരിച്ചിപ്പോ! 17

അമൃതകരമുഖത്തില്‍ നിന്നെഴ-
ന്നമൃതമശിച്ച പശുക്കള്‍ നിന്നുപോയ്,
അമൃതകരകലാധരംക്ക പി-
ന്നമൃതരുചിപ്രസരം പുളിക്കുമോ? 18

സരസകരണശാലി കാഞ്ചനേ-
ശ്വരസുകുമാരകുമാരനക്ഷണം
ഹരസുകൃതവിനോദമൂര്‍ത്തിയാം
പരമശിവന്‍കഴല്‍ വന്നുകൂപ്പിനാന്‍. 19

പ്രകൃതിയുടെ സമസ്തകോമള-
പ്രകൃതി ധരിച്ച സുമാസ്ത്രനെന്നപോല്‍
പ്രകൃതിയുടെ പദം നമിച്ചിടും
പ്രകൃതിപതിശസ്തം നിരച്ചവന്‍. 20

“അടിമുടിമുഴവന്‍ മനോജ്ഞമാം
തടി, ശിവഭൂതി ധരിച്ച കേവലന്‍

സ്ഫുടമിഹ വിലസുന്നു താരകോ-
ല്ക്കടതരുവെട്ടിയറുത്ത മൂൎത്തിപോൽ. 21

"സുരഘരഹൃദയേശരാജനെ-
ക്കരുനിരകൊണ്ടുതളച്ചമായികേ!
വരപുരുഷനടുത്തെടുത്തിതെൻ
തരളമനസ്സു പിഴച്ചതല്ലിവൾ. 22

"മുനിവരസുതനെൻെറ മാനസം
കനിവിയലാതെ വഹിപ്പതെന്തിനോ?
തനിയെയത്തുഗമിച്ചു ചിത്തജ-
ക്കനി സമനിൽ ശുകബാലയെന്നപോൽ 23

"അബലയിലൊരസൂയവെച്ചഹോ!
പ്രബലനിതാ വിലസുന്നു ചിത്തജൻ;
സുബഹുമതി വഹിച്ചു ദേവതാ-
കബരി പെറും ഛവി ചൂഴമീശ്വരി! 24

"സതി! പരമശിവേ! അനുഗ്രഹി-
ക്കതിരുകവിഞ്ഞു വലഞ്ഞിടുന്നുഞാൻ,
പതിവിനു പദമച്ചുചെയ്തിടാം,
പതിയുടെ പാതി പിടിച്ചകോമളേ!" 25

തൊഴുതിതുവിധമോതി, ഭക്തിയിൽ
പിഴകലരാത്തതിനും നിനച്ചവൾ,
അഴകൊഴുകി വഴിഞ്ഞനന്തരം
മഴമതിയോടെതിരിട്ടസിദ്ധജ. 26

ഗിരിസുതയിലുറച്ച ഭക്തിയും,
പരിചൊടണഞ്ഞവനൊത്തസക്തിയും,
ഇരുപുറവുമിടഞ്ഞു സിദ്ധജ-
സ്സുരുഭയഭക്തി വിലജ്ജചേർത്തുപോൽ. 27

പരവശത പിണഞ്ഞു തോഴിയൊ-
ത്തരനിമിഷം മടിയാതെ പോന്നവൾ,
പരമപുരുഷനൊത്ത മർത്ത്യനെ-
പ്പരമെവനെന്നറിവാൻ കൊതിക്കയായ്. 28

പരമിത്തുവിധമല്ലനാൾ കഴി-
ച്ചരചകുമാരിയനല്പചിന്തിത;
സരസിജ ശരമേററ നാരി താൻ
സുരതിയൊടൊത്തമരുന്നതെങ്ങിനെ? 29

സുരഗുരുസമനായ കാഞ്ചന-
ശപരമനിയാ മലയാദ്രിനിർമ്മലം
ചാണസുമരജസ്സുകൊണ്ടസൽ-
സുരഭിലമാക്കിന വാർത്തകേൾക്കയായ്. 30

ഗുരുമുനിജനഭക്തിമൂർത്തിപോൽ
മരുവിന സിദ്ധധരാസുരാധിപൻ,
അരുമയൊടു കുമാരനെ സ്വയം
ഗുരു കുശികാത്മജനൊത്തയച്ചതേ. 31

പുലിയുടെ വലുതായ ചർമ്മവും
ഫലസുമവും ജലപാത്രവും തഥാ

പലതുമിവ യതിക്കുകാഴ്ചയായ്
കലിതരസം ബത! കാല്ക്കലാക്കിനാർ. 32

കുശല മവരുരച്ചു, തങ്ങളിൽ
കുശികജനൊത്തു പരാത്മവാദവും
വിശദവിധമണച്ചു, വേഴ്ച സദ് -
വശമതു കാന്തമിരുമ്പുമൊത്തപോൽ. 33

അതിവിനയമിയന്ന സിദ്ധരാട് -
സുതനവരെപ്പരിപൂർണ്ണഭക്തിമാൻ,
മതിലകമതിശുദ്ധിയാകുവാൻ
മതി വരുവാൻപടി താൻക്ഷണിച്ചവൻ. 34

മതിമതിമണിഭാര്യ, സുന്ദരാ -
കൃതിസുതനെന്നിവരോടുകൂടിയോൻ
കൃതിവരനതു സമ്മതിച്ചു സൽ -
കൃതിവരമേല്പതിനായ്ഗമിച്ചുപോൽ. 35

ഇവരുടെ വരവങ്ങു കാൺകയാ -
ലവനിപനിദ്ധനണഞ്ഞു സത്വരം
ഭവനമണിയലങ്കരിച്ചുകൊ -
ണ്ടവരെ വണങ്ങിയിരുത്തിയുക്തിമാൻ. 36

ധരണിപമുനിരാജപൂജയ -
ദ്ധരണിവലാരി സുതാന്വിതൻ സദാ
നിരുപമമാനസമൊത്തു കൌശികാ -
ല്ഗുരുവചനോപമമാചരിച്ചുതേ 37

അഖിലമെവനറിഞ്ഞുപേക്ഷചെ-
യ്തഖിലപതിശപദം ഭജിച്ചിടും,
നിഖിലവുമവനത്ര വശ്യമാം
നിഖിലധരാപരണഞ്ഞു ദാസരാം 38

ഉരകൾ, ചതുരികാ സുതോഴിതാ-
നരചകുമാരിയൊടോതി ദൂതിയായ്,
"സുരതരുവരമാണ് കാഞ്ചനേ-
ശപരനൊരു താപസിയായറിഞ്ഞിതോ? 39

"വസുമതിയിലവൻെറ പുത്രനായ്-
കുസുമിതകല്പകവൃക്ഷഗാത്രനാം,
അസുരസുരഗുരുപ്രഭാവമൊ-
ത്തസുവിലെഴുന്നവിശുദ്ധനാണപോൽ! 40

"അവനമിതകലാ വിലാസിയാ-
യവമതി ചേർത്തു കലാപനിൽ പരം,
ഭുവനപതി മുനീന്ദ്രസേവചെ-
യ്തവനിതലം വലമിട്ടു വന്നിഹ. 41

"അസുസമ കുതുകത്തൊടങ്ങു മിത്രം-
വസു,വസുദേവ സമാനനെന്ന് ഭജിച്ചു;
അസുരസുരഗുരൂപമൻ വസിച്ചീ-
വസുതല മിന്നതി പൂതമായ് ചമഞ്ഞു 42

"വസുമതി ഗുരുവായുദിച്ച നാനാ-
വസുമതി ഭാഗ്യമണച്ച പാദപത്മം

വസന്തനവഫലപുഷ്പമൊത്തു വിശ്രാ-
വസു വസുധാപതി ചെന്നു കൂപ്പിടുന്നു. 43

"പശുപസമകുമാരനൊത്തു വാഴും
പശുപതിതുല്യമുനീന്ദ്രനെബ്ഭജിപ്പാൻ
നിശിതമതി പുരോഹിതൻ വിശുദ്ധൻ
കുശികസുതൻ പറയുന്നിതിപ്രകാരം. 44

"ഭവതിയുമവരൊത്തു ചേർന്നു വാണി-
ബ്ഭവനശുഭംവിലസിക്ക മംഗളാംഗി!
ജവമിതിനു വിശുദ്ധകാലമിപ്പോൾ
സുവരമലഭ്യമുടൻ ലഭിക്കുമെല്ലാം! 45

"വരണമുടനടുത്തു ദിവ്യവസ്ത്രാ-
ഭരണമണിഞ്ഞു വരപ്രസാദമേന്താൻ
ശരണമിവരിലാണു; ലോകവും സൽ-
ചരണരജസ്സു പവിത്രമാക്കിടുന്നു." 46

നവരസികതപൂണ്ട നമ്മവാക്യം
നവസുഷമാഞ്ചിതഹർഷവർഷമേകി;
ജവമരചസുതാ ഫലാദി കൈക്കൊ-
ണ്ടവിടമണഞ്ഞു പിതൃപ്രസാദമാന്നു. 47

മതിസമമുഖിയെക്കൊടുക്ക പുത്രീ-
മതിയൊടു മാമുനി വാങ്ങി ഭാഗ്യമേകാൻ,
ഇതികുശികജനോതി രാജനും സ-
മ്മതിയൊടുമവ്വിധമാചരിച്ചിതപ്പോൾ. 48

പുതുസുരഭിലശീതവാതപോതം
ചതുരവിവാഹമഹോത്സവത്തിനെത്തി;
അതികരമിയലാതെ സൂരബിംബം
കൃതി വരവേല്പനടത്തുവാൻ ലസിച്ചു; 49

നവവരവധുമാൎക്ക 'പുഷ്പിതാഗ്രാ'-
വനസുഷമോപമമായി രോമഹഷം;
അവരുടെമതിതാരിലങ്ങുമിങ്ങും
സ്വപനമിയലാതെ വിചാരമോതിരുന്നു; 50

പനിമലസുതതൻ വിശുദ്ധശംഖ-
ധ്വനി തെളിവാൎന്നൊരനുഗ്രഹാത്മമുണ്ടായ്;
ജനിതകുതുകരായ്ദ്വിജങ്ങൾ ശബ്ദി-
ച്ചനിതര കാന്തി വഹിച്ചു വിശ്വമെങ്ങും!! 51

(വിശേഷകം.)

മുനിമരുമകളാക്കി, പുത്രനം ത-
ന്നനുമതി പൂണ്ടു വരിച്ചുതക്കവണ്ണം,
അനിമിഷമതുനാൾ മഹോത്സവത്തിൻ
ജനി പുതുതായ് പുതുതായി വന്നിരുന്നു. 52

വിഷമസുഷമവൃണ്ടുകൊണ്ടു നേരേ-
വിഷമശരാകൃതി വെന്ന കാഞ്ചനേശൻ,
വിഷയരസവലസ്സുകത്തു പൂക്കാൻ
വിഷമവിലോചന തന്റെ ഭക്തമൂലം. 53

നഗരവുമതു നാളലങ്കരിച്ചാ-
നഗരനിവാസികൾ നിൎഭരോൽസുകന്മാർ,

നഗപതിയിലെഴുന്ന സിദ്ധരാജ്യ-
ത്തഗതികളില്ലധിപൻ സുദാനവാരി. 54

എട്ടു ദിക്കുകളും നടുങ്ങി മ-
റിഞ്ഞിടും പടി കെല്ലൊടും
തട്ടുകൊണ്ട പെരുമ്പറദ്ധ്വനി
മററു വാദ്യഗണങ്ങളെ
തട്ടി വീഴ്ത്തി മറിക്കിലും ജന-
ശബ്ദസാഗരവേലയിൽ-
പ്പെട്ടു മുട്ടിയുഴന്നു മുക്കറ-
കുത്തിയെന്നതൊരത്ഭുതം! 55

ആനകാദി തെളിഞ്ഞ വാദ്യമ-
നന്ത ദാസികളൊത്തു ന-
ല്ലാന തേർ കുതിരപ്പടങ്ങള-
നന്ത ദിവ്യവസ്തുക്കളും
കാനനത്തിനകത്തു നൽപ്പെരു-
പർണ്ണശാല രചിച്ച സു-
ജ്ഞാനിയാം മുനിരാജപുത്രനു
ചേർന്ന സുന്ദരഗാത്രിയും. 56

ചന്ദനാദ്രിപപുത്രിയും സുര-
ചന്ദനാഷ്ടകനും തെളി-
ഞ്ഞുന്നതപ്രഭരാകുവാൻ വര-
വാണി തൂകി മുനീശ്വരർ;

അന്നു സിദ്ധപുരത്തിലാമെന്നാരു
മംഗളം മഹോത്സവാ-
നിന്നു മൽകരമെത്തു ചെയ്യമ-
റന്തനാവുമുഴന്നു പോം. 57

അംഗഭംഗികൾകൊണ്ടനംഗക-
ളത്ര കാന്തി ജയിച്ചെഴു-
ന്നംഗനാമണി രാജകന്യക
കാഞ്ചനേശ്വരവല്ലഭ,
മംഗളാലയ സീതപോലെപ-
തിപ്രിയം നിറവേറുവാൻ
തുംഗമാനസമൊത്തു കാനന-
വാസമാർന്നു കുലാംഗന. 58

നിത്യം കന്യക, മാമുനിവ്രജമൊടും
ഭർത്താവൊടും തോഴിമാ-
രത്യന്തം പ്രിയമുള്ള ബന്ധുജനമെ-
ന്നിത്യാദിയൊത്തും സദാ
കൃത്യത്തെറ്റു വരുത്തിടാതെ പരമാ-
നന്ദിച്ചു രാജർഷിതൻ-
പ്രീത്യർത്ഥം പെരുമാറി മാന്യജനമീ-
മട്ടാണലങ്കൃതകിടാ. 59

എന്നാലും മലയേശപട്ടമഹിഷീ-
രത്നം മകൾക്കെപ്പൊഴും

ചെന്നാരാലുപദേശപാടവവചാ-
ടോപം കൊടുത്തീടിനാൽ,
നന്നായ്തീരില്ലമാത്മജസ്സുരിവുക-
ട്ടുണ്ടാകമെന്നിങ്ങിനേ
തോന്നാറുണ്ട് പുരന്ധ്രിമാൎക്കു പെരുതാം
വാത്സല്യവഷ്ഭ്രമാൽ. 60

ജാമാതാ പുരുഷപ്രദീപനളിയൻ
താൻ മാമുനീശൻ മഹാൻ
സീമാതീതയശഃസ്വത്രുപരഖിലാ-
ന്സൂജ്ഞാനമേന്തുന്നവർ,
ഈ മാന്യസ്ഥിതിപൂണ്ടബന്ധുതയദ-
ച്ഛാലാഭിയാം സിദ്ധരാട്-
ധാമാവിൽ കളിയാടിടുമാദജലധി-
കള്ളിൽ കുഴങ്ങീടിലും. 61

ഇതി
ജീമൂതവാഹനൻ
മലയവതീവിവാഹം എന്ന
രണ്ടാം സൎഗ്ഗം സമാപ്തം.



ദീനബന്ധുത

എന്ന

# മൂന്നാം സർഗ്ഗം.

---

ധനപ്രബോധാതിദയാനയാദി സദ്-
ധനത്തിനെല്ലാം നിധി കാഞ്ചനേശ്വരൻ,
വനത്തിലന്യാദൃശനാം ഗൃഹസ്ഥനായ്
ജനത്തിനാനന്ദമണച്ചു സർവ്വഥാ. 1

പുരാ കൃതാന്താത്മജനാന്റു കാടകം
നിരാമയം ബ്രാഹ്മണരൊത്തു വാണപോൽ,
മുരാരിഭക്തൻ മുനിവിപ്രപൂജിതൻ
ധരേന്ദ്രവിദ്യാധരമാമുനീശനായ്. 2

മദാന്ധനാകാത്ത മഹാബലൻ മഹാൻ
മുദാപി മിത്രാവസുവൊത്തിരിക്കവേ,
വിദേഹതുല്യങ്കലണഞ്ഞു കാഞ്ചന-
പ്രദേശവാർത്താഹരനേകനേകദാ. 3

സ്വദൂതനപ്പോൾ പ്രണമിച്ചു മന്ദനായ്
പ്രദൂനവാക്യങ്ങളിവണ്ണമോതിനാൻ,
"വിദാംപതേ! കോട്ടകരസ്ഥമാക്കിവ-
ന്മദാന്ധനാകുന്ന മതംഗനൊക്കൊട്ടം. 4

ഭവൽപ്രതാപോജ്ജ്വലസൈന്യമമ്പര-
ന്നവങ്കൽ നിന്നിട്ടകലത്തു പാഞ്ഞുതേ;

ധവിച്ച മന്ത്രിപ്രവരൻ മഹാരണം
ഭവിക്കിലാനന്ദമിയന്നുചാടുവോൻ. 5

മതംഗകാസ്ത്രങ്ങൾ തുളച്ചമന്ദിരം
കൃതാർത്ഥനാക്കി സ്വവസുസ്വരത്തിനാൽ;
ഹിതാനുകൂലം പെരുമാറിടേണ്ടതായ്
കൃതാന്തശോഭങ്കലഹോ! പ്രജാകുലം. 6

സ്വരാജ്യവിധ്വംസനകേട്ടു കെല്പെഴും
ധരാപവിദ്യാധരശാന്തി കാൺകയാൽ,
പുരാതനൻപോലെ പരാക്രമീശ്വരൻ
സുരാഭ മിത്രാവസു പാവകാക്ഷനായ്. 7

ഉറക്കെയായ് ശബ്ദ'മനുജനെയൊന്നിനി-
ക്കരക്കണം ശത്രുജനത്തിനിക്ഷണം;
ഉരത്തമൽശസ്ത്രകലാവിലാസമീ-
മറുത്തരാതീശനറിഞ്ഞിടേണ്ടതാം.' 8

(യുഗ്മകം)

ചൊടിച്ച മിത്രാവസുവെത്തടുത്തുടൻ
പിടിച്ചടക്കംമൊഴി രാജനോതിനാൻ;
"അടങ്ങടങ്ങെന്തിനു ബന്ധുഹിംസയെ-
ത്തുടങ്ങിടുന്നാരുമതംഗനന്ദനോ? 9

"മലീനവംശസ്ഥനയേ! മതംഗനും
സ്വാധിപ്ത്തിയാൽ ഭൂമി ഹരിച്ചുകാക്കവാൻ;
ഉദീരിതാസ്ത്രങ്ങളടക്ക, മൽകുല-
പ്രദീപഹിംസയ്ക്കുതു ഞാണിലേറ്റൊലാ: 10

"അറിഞ്ഞുകൊണ്ടീടുക, ശാന്തിമാർഗ്ഗവും
പറഞ്ഞിടാം താമസരാജസങ്ങളെ
കുറഞ്ഞ കാലത്തിനകം ജയിക്കുമാ-
റിറഞ്ഞസമ്പത്തു മുനീന്ദ്രപാലിതം 11

"സമസ്തകായത്തിലുമുള്ള ശക്തിയെ-
സ്സമത്വമാക്കും പൊരുളൊന്നു കേവലം;
രമിക്കുമീ കേവലനായി, ഭൂമിയിൽ
ഭ്രമിച്ച ഹിംസാരതി തൊട്ടുപോകൊലാ. 12

"നിരന്ന കർമ്മങ്ങൾ, ജഗത്തിലൊക്കയും
നിറഞ്ഞ സംസ്കാരപടത്തിലുള്ളതാം;
ധരിച്ചകർമ്മം വിപരീതമായുമ-
ങ്ങുരിച്ചുകാണും പ്രതികൂലശക്തിയാൽ. 13

"പ്രഭയഗസംഹാരമിയന്ന ജ്ഞാനകാ-
ദൃയോഗനല്ലേൻ പിതാ പുത്രനെന്നുമേ;
ഭയം നശിപ്പിപ്പതു ബോധമാർഗ്ഗമാം
ജയം തരും ശാന്തിപതാക നിശ്ചലം. 14

"പ്രപഞ്ചസാരജ്ഞനൃപർഷിയാമഹം
വിപത്തിലും ശങ്ക നടത്തിടാ ദൃഢം;
കൃപാഞ്ചലംപൂണ്ടു രമിച്ചിടുന്നു, സത്-
വിപഞ്ചികാവൈഖരി പാടിടുംവിധം. 15

"ജനങ്ങളുമ്യോ! ശിവ! ഭൂതപിണ്ഡകൂട്-
വനത്തിലാനന്ദരസം കൊതിക്കയിൽ

മനസ്സിലും പാതകഘാതകേച്ഛയാൽ
വനത്തിലേക്കാൾ വലുതാം തമസ്സുകൾ. 16

അടങ്ങുകെന്നിൽ പ്രിയമേറെയുള്ളനി-
നടങ്ങിമാഴ്കായ്ക; സുഖസ്വരൂപനിൽ
ദൃഢാത്മബോധത്തെ വെടിഞ്ഞലഞ്ഞിടും
ജഡാഭിമാനിക്കു മനസ്സുഴന്നിടാ. 17

"ഉണർന്നു സാത്വികരസത്തിലീശനെ-
പ്പുണർന്നു താനാത്മശിവസ്വരൂപനായ്
ത്തുണയ്ക്കു ലോകത്തിനു; രക്ഷയിൽസദാ
പിണക്കമില്ലാത്തവനാര്യ്യപണ്ഡിതൻ." 18

അടങ്ങിവിശ്വാവസു, കാഞ്ചനേശ്വരൻ
തുടർന്നു, ദൂതങ്കലിവണ്ണമോതിനാൻ,
"മടിച്ചിടാതങ്ങു മതംഗശാസന-
ക്കടച്ചിലേകാതെയടച്ചുകേൾക്കുവിൻ! 19

"പിതാക്കളേക്കാൾ പ്രിയമൊന്നുമില്ലയീ-
വ്രതാദിദീക്ഷിക്കു മദീയസൽസുഖം;
ഹിതാനുകാരീശനഹം ക്ഷമിക്കുമുൾ-
പ്രതാപമേറുന്നതിനെന്നുമോർക്കണം. 20

"കഥിക്കുകീവാക്കു മതംഗരാജനും
മഥിച്ച സൈന്യങ്ങളുമൊത്തിരിക്കവേ,
സദസ്സി,ലെന്നല്ല കൃതാർത്ഥനായി ഞാൻ
വസിച്ചിതാനന്ദരസത്തൊടെന്നുമേ." 21

പണിഞ്ഞുമുന്നേതിലുമേററഭക്തിപൂ-
ണ്ടണിപ്പദത്തിൻ പൊടി ദൂതനക്ഷണം
അണിഞ്ഞുപോയ്, സിദ്ധകുമാരനൊത്തുസ-
ന്മണിപ്രഭൻ തത്ര ലസിച്ചു സന്മതി· 22

ഒരിക്കലെക്കാലമടുത്തു തപ്പല-
ച്ചിരിക്കുമാ വാരിധികൂലമെത്തുവാൻ
ചരിക്കയായ് ചാരുചരിത്രനാഢരാ-
ഹരികെഴും പുത്രസുമത്തൊടൊത്തവൻ. 23

തിരണ്ടുനീർപ്പോളകളിട്ടുതൻതടം
മറച്ചുമായുന്ന തിരപ്പടപ്പുകൾ
കുറിച്ചുലോകത്തിനെഴുന്നൊരസ്ഥിര-
പ്പിറപ്പു കണ്ടായവരങ്ങുപോയ് ചിരം. 24

രമിച്ചുവിജ്ഞാനവിശുദ്ധമാനസൻ
സ്വാമിത്രമിത്രാവസുവൊത്തുപോകവേ,
ക്രമംവെടിഞ്ഞദ്ഗിരിശൃംഗമഭ്രവി-
ഭ്രമംകൊടുത്തിങ്ങിനെ ചൊന്നുപോയിതേ. 25

"നിരന്തരം മഞ്ഞണിയും ഹിമാദ്രിതൻ
ശിരസ്സുപോലീഗ്ഗിരിശൃംഗമേത്രയും
ധരിച്ചിടുന്നീഗ്ഗിരി ശുഭ്രമേഘകം
പരം ശരൽക്കാലവിശേഷഭൂഷണം." 26

പെരുത്തു ദൂരസ്ഥവനേക്ഷണം ഗജ-
സ്വരൂപമായ് തോന്നുക പോലെ, സിദ്ധനും

പറഞ്ഞു്, കന്ദാമൃഗാസ്ഥിസഞ്ചയം
തരുന്ന സംഭ്രാന്തിയതെന്നു സസ്മിതം. 27

അനേകരൊന്നിച്ചു മരിച്ചതെന്തു? സ-
ജ്ജനേശ്വരൻ കാഞ്ചനശക്രനോതവേ,
ധനേശപുത്രോപമ സിദ്ധപുത്രനാ-
വനോ ഭവാക്ഷേപമനോട്ടുരച്ചിടാം 28

"സുരാസുരൻ കാശ്യപമാമുനിക്കെഴും
ശുഭാംഗിമാരാമിരുപത്നിമാർ പുരാ
സ്വഭാവശൂന്യംകലഹിച്ചു വാണപോൽ;
ദ്വിഭാര്യഗേഹം കലഹാധിവാസമാം 29

"അതിക്രമം കദ്രു തനിക്കു ദാസിയായ്
ചതിച്ചു കൈക്കൊണ്ടുഖഗാംബയെ ദ്രുതം;
മദിച്ചഹോ! ദാസ്യമൊഴിച്ചു താർക്ഷ്യനും
പ്രതിക്രിയക്കന്നഹിമർദ്ദിയായവൻ. 30

"സമസ്തനാഗങ്ങളെയും വധിക്കുവാൻ
സമർത്ഥനാം ശത്രുവൊടന്നു വാസുകി,
ശ്രമത്തൊടും സഖ്യമിയന്നു, നിത്യമ-
ക്രമം വരായ്വാൻ പ്രജയെക്കൊടുക്കയാം. 31

"ദിനംപ്രതി ശ്രീമലയാദ്രിപാർശ്വമായ്
വനംപെടും തെക്കടൽ വക്കിനന്നഹോ!
മനംമരിക്കാതെ മരിച്ചസർപ്പമൊ-
ത്തനന്തശക്തിക്കിരയായണഞ്ഞിടും!! 32

"ഇതാ ഗരുത്മാനുദയം ഭുജിച്ചിടും
ഹതാഹിവർഗ്ഗാസ്ഥി ധരാധരം ദൃഢം
കൃതാനൃതം ഹന്ത! വിപാകമേന്തവേ
വൃഥാവിലാകം, ശുഭഹാനിയേററിടും." 33

ചുരുക്കമൊയ് സിദ്ധകമാനക്കഥാ-
കരുക്കളുഗ്രങ്ങളുരച്ചിതിങ്ങിനെ,
മരുത്തവക്ഷം ഗുണമേകിടും ദയ-
ക്കരുത്തു് കൂടും പ്രിയബന്ധുവോടഹോ! 34

അനന്തഘോരാകൃതി ഘാതകം മഹാ-
ജനം തൊഴും കാഞ്ചനശക്രനോക്കയാൽ
മനം കലങ്ങീട്ടു വിചാരമഗ്നനാ-
യനന്തരായം പറവാൻ തുടർന്നതേ:— 35

"അരാതിരാജന്നമരേന്ദ്രനേതൊരാൾ
ധരാതലത്തിൽ പ്രജയെക്കൊടുത്തിടും?
ഖരാരിതന്നെന്തിനി ചെയ്ക ലൗകികം,
പരാക്രമം നന്നരഗേന്ദ്രചിത്തവും!! 36

"അഹന്നിശം തൻ പ്രജയെപ്പ് ഭുജിക്കിലും
സഹസ്രവക്ത്രാഹി തദീയ വിഗ്രഹം
അഹന്തകൈവിട്ടു ഭുജിച്ചുകൊള്ളുവാൻ
മഹത്വമെന്തോർത്തു കഥിച്ചിടാഞ്ഞുവാൻ? 37

"നിരാമയം സ്വാന്തമനാരതം പരം
പുരാണനിൽ ചേർത്തൊരു കാശ്യപാത്മജൻ

ദുരാഗ്രഹം പൂണ്ടിഹ സോദരങ്ങളിൽ
പരാക്രമം കാട്ടുക ഭംഗി തന്നെയോ? 38

"സുവർണ്ണനും, സർപ്പകുലാധിരാജനും,
പ്രപഞ്ചചക്രഭ്രമണത്തിലീവിധം
വിപത്തു ചേർക്കുന്നിഹ; രാഗസങ്കുലം
കൃപയ്ക്കെഴും വൈഭവമെങ്ങുകാട്ടിടും?" 39

ദയാലു വിദ്യാധരശക്രനന്ദനൻ
നയാനുകൂലം ചിലതിത്ഥമോതിയോൻ,
ഭയാപഹംനിന്നുരഗാനുജയം ഹഠാൽ
സ്വയം തനുപ്രേമമൊഴിഞ്ഞുനേടുവാൻ 40

സമസ്തജീവങ്ങളുമീശ്വരാംശമായ്
രമിപ്പതിങ്ങോർത്തു, പരാർത്ഥജീവിതം
പ്രമാണമാക്കിപ്പരദുഃഖമെപ്പൊഴും
ശ്രമാലകറ്റുന്നവനാണു പണ്ഡിതൻ. 41

കനിഞ്ഞൊരാനന്ദരസത്തിനുറവുതാൻ
ജനിച്ച വിദ്യാധരശക്രനാകയാൽ
നിനച്ചു, നാഗത്തെ ഹനിച്ചിടും സ്ഥലം
തനിച്ചു വേഗത്തിലണഞ്ഞുനോക്കുവാൻ. 42

ക്ഷണത്തിലെന്നോ! പ്രതിഹാരി സിദ്ധരോട്
ക്ഷണിച്ചതോതിച്ചില കാര്യഗൌരവം
ഗണിച്ചു മിത്രാവസുവോടു, വന്നുനി-
ന്നണിക്കരംകൊണ്ടു മുഖംമറച്ചവൻ. 43

നമുക്കിനിപ്പോവുക ഹർമ്മ്യമാണു വി-
ശ്രമിച്ചിടാം സ്യാലനിതോതിയെങ്കിലും,
രമിച്ചു മിത്രാവസുവൊത്തു പോകുവാൻ
ശ്രമിച്ചതില്ലാ നിനവാണെഴും മഹാൻ. 44

"വരാംക്ഷണം വാരിധിതീരമാണിടം
ധരാധരത്തിൻ ചെരിവെത്തിനോക്കിഞാൻ"
നിരാമയം കാഞ്ചനവജ്രി, സിദ്ധഭൃ-
ധരാപജൻ താനൊട്ട രച്ചിതിങ്ങിനെ. 45

ദയാഭരം ചാച്ചു വലിച്ചുകൊണ്ടിട-
ന്നയാൾ സഖൻ ചിന്തിതനേവമോതവേ,
ഭയാകുലം പൂണ്ടുവസുസിദ്ധപുത്രനാ-
മയാപ്തിശങ്കിച്ചു സഖാവിലെത്രയും 46

"അയേ! മടങ്ങിടുക നാഗവീരരും,
ജയേച്ഛുവാം താർക്ഷ്യമഹാബലീന്ദ്രനും,
ദയാപഹം കർമ്മകരോരമീമഹാ-
കയാന്തരാശ്മത്തിലണക്കമൂക്കൊട്ടും." 47

ഇതോതിടും സ്യാലനൊടപ്പൊഴാ മഹാ-
വ്രതോല്ക്കരൻ പുഞ്ചിരി പൂണ്ടുരച്ചിദം
"ജിതാശയന്മാക്കിതിലെന്തു? താർക്ഷ്യവൻ-
പ്രതാപമെന്തങ്ങു വരാം മടങ്ങുവിൻ!!" 48

കടന്നു മിത്രാവസുപോയി, മന്ദമായ്
നടന്നു വിദ്യാധരശക്രനേകനായ്;

തിടന്നു ഹാഹാ! ദയനീയരോദനം
തുടന്നു കേട്ടാനവിടത്തിലപ്പൊഴേ. 49

ഉരുപ്രഭൻ പാമ്പു കളേബരൗദനം
വിരുന്നു സല്ക്കാരമതിന്നൊരുക്കിയോൻ
വരുന്നു കണ്ടാൻ ഭടർ ചൂഴിയും മനഃ-
ക്കുരുന്നു വാടീടിനൊരമ്മയൊത്തുമേ! 50

പിരിഞ്ഞു പോവാൻ സുതനോതുമെങ്കിലും,
കരിഞ്ഞ ചിത്താം പെറ്റമമ്മ പിന്നെയും,
തിരിഞ്ഞു നോക്കാതെ വരുമ്പൊഴെന്തിതെ-
ന്നറിഞ്ഞു കൊള്ളുന്നതിനായ് മറഞ്ഞവൻ. 51

കരഞ്ഞു വല്ലാതെ മുഖാംബുജം പരം
കരിഞ്ഞു ദുഃഖാംബുധിയിൽ തുടിക്കവോൾ
തിരിഞ്ഞു മാറാതെ സുതം പുണർന്നിദം
പറഞ്ഞു മാതാവു സഗദ്ഗദസ്വരം. 52

"കുമാര! മൽപ്രാണദ! ശംഖചൂഡ! നീ-
പ്രമാണമത്രേ! പിതൃജീവിതത്തിനും,
സമാശ്വസിച്ചെങ്ങിനെ ഞാൻ മടങ്ങുമീ-
പ്രമാദമെന്തെങ്ങു കഥിച്ചുപോകുവാൻ? 53

"തവാനനോദാരകലാപദർശനം
ഭവാബ്ധി തീരത്തു മറഞ്ഞുപോകിലോ,
നിവാസമങ്ങാക്കുവതിന്നു താതനും
ജവാലഹോ! ദുഃഖതമസ്സിലാണ്ടുപോം. 54

"കരം മദീയം തവ മെയ് തലോടവേ
പരം സഹിപ്പാൻ പണിയാണിതെപ്പൊഴും;
നിരന്തരം വൈരമിയന്ന ശത്രുതൻ
ഖരം മഹോത്താഡനമേല്പതെങ്ങിനെ? 55

"കുലത്തിലിന്നേകകുമാരനായതിൻ-
ഫലത്തെയോക്കാതെയനാസ്ഥമാക്കുവാൻ,
ഖലത്വമെന്താണഹിവർഗ്ഗമേററമാ-
സ്ഥലത്തിരിക്കപ്പോമപ്രിയ പ്രഭോ!" 56

കരഞ്ഞിവണ്ണം പറയുന്നൊരമ്മയെ-
പ്പുറഞ്ഞുയക്കന്നതിനായ് തുനിഞ്ഞവൻ
നിറഞ്ഞ കണ്ണീരൊടുചൊല്ലി, 'താർക്ഷ്യനും
കുറഞ്ഞ കാലത്തിനകത്തു ചേരുമേ!' 57

സുതനുടെ പൂമുഖ മധുവായ്
സുതരാമൊഴുകുന്ന വാക്കിലാനന്ദം
മുതിയിലുമേല്ലും ജനനികൾ
മൃതിസുതനെത്തുമ്പൊഴെന്തു ചെയ്യാത്തു? 58

ഇടിപോലുരഗാംബക-
ന്നടിയെ ജൃംഭിച്ച വാക്കതെന്നാലും,
ഞൊടിയിടയിൽ തന്മറി-
ന്നിടി വീണ്ടും ചേർത്തിവണ്ണമവളോതി. 59

"കരിവൃഷഭനുമോക്ഷം ചേർത്ത കാരുണ്യമൂർത്തേ!
ഹരിവരനില്ലുറങ്ങും ദ്രൌപദീദീനബന്ധോ!!

പരിഭവമിഹ തീപ്പാൻ ഭക്തവഗ്ഗത്തിനിപ്പോ-
ളരികിലരുൾ വഹിക്കും കിങ്കരൻ തങ്കലില്ലേ!" 60

ആരായാലും സ്വകാമപ്രകൃതിയിലലിയും
ചിത്തമൊത്തോതിയെന്നാ-
ലാരാലെല്ലാം ഫലിക്കും, സതികളിതുവിധം-
ചൊല്ലിയാലെന്തു പിന്നെ,
നേരായെന്നേ! ദയാസഞ്ചിതവിമലമന-
സ്സോത്ത വിദ്യാധരേന്ദ്രൻ
കൂറാൽ പ്രത്യക്ഷനായാൻ പരമപുരുഷവാ-
ശ്ശാരി വന്നെന്ന പോലെ. 61

ഇതി
ജീമൂതവാഹനൻ
ദീനബന്ധുത എന്ന
മൂന്നാം സർഗ്ഗം സമാപ്തം.



വിജ്ഞാനചൈതന്യം

എന്ന

## നാലാം സൎഗ്ഗം.

---

ശിവ! ബോധിസത്വനതീൎണ്ണനാമഹാ-
നവലോകനം മറയിൽ നിന്നുചെയ്കയാൽ
അവരിൽ കവിഞ്ഞ ദയയോടടുത്തുചെ-
ന്നവനോതി നാഗജനയിത്രിയോടിദം. 1

"അഹിമാതൃവംശമണി! ദീനയാകൊലാ,
വിഹിതം സുതന്റെ പരിരക്ഷണം ശുഭേ!
അഹിതം നിനച്ച കരയാക്ക കേവലം
മഹിളാജനത്തിനൊരുമാന്യമാതൃകേ!" 2

അതിവൃദ്ധയപ്പൊഴവനത്ര പക്ഷിരാ-
ഡിതി നിശ്ചയിച്ചു "വിനതാസുതേശ്വര!
ഗതി നല്ക പുത്ര"നിതി ഭീതഭക്തയായ്
മതിശാലിനി മഹതി താണുചൊല്ലിനാൾ. 3

പരിശുദ്ധയാം ജനനി മുട്ടുകുത്തിനി-
ന്നരിയെന്നുറച്ചു പറയുന്നകാൺകയാൽ
കരിയുന്ന മാനസമിയന്നു പുത്രന-
ങ്ങുരിയാടി ശങ്ഖമചസ്സിതേവിധം:—— 4

"ഇവനിന്ദ്രിയങ്ങളിലതീവശീതളം
നവസൌഖ്യമേറുമൊരു പൂൎണ്ണചന്ദ്രനാം;

എവനാണു താർക്ഷ്യനഹിരക്തതുണ്ഡമൊ-
ത്തവനീക്ഷണത്തിലകതാർ കലുഷമേ!” 5

“കരയായ്ക, കാഞ്ചനപുരേന്ദ്രപുത്രനാ-
ണുരഗേന്ദ്രവംശജനയിത്രി!! കേൾക്ക ഞാൻ,
വിരവോടു പുത്രമാണം കളഞ്ഞിടാം
പരരക്ഷണാർത്ഥമിഹ മൽകളേബരം.” 6

കരയററ ദുഃഖനിധി പുക്ക കേവലം
വിരയും ജനത്തിനുപകാരമോതിയാൽ
പരമാർത്ഥസൗഖ്യമുളവാം, പിപാസുവി-
ന്നരമാദരിച്ചു നദി കാട്ടിടും വിധം. 7

മരണത്തിലേതുമൊരു ഭീതിയെന്നിയേ
കരണം ഭവിച്ച കരുണാകരോപമൻ
സരസം പൊഴിച്ച ഭണിതീസുധാരസം
പരമാദരിച്ചുരഗവൃദ്ധ ചൊല്ലിനാൾ. 8

“പ്രിയമെൻകുമാരനിലതീവവാച്ചനീ
പ്രിയനാണെനിക്കു സുതനിൽ പരം ദൃഢം;
ദയമൂർത്തിയായ തവ മൂർത്തിപോകിലോ
ജയമെന്തെനിക്കു കളയായ്കതെല്ലുമേ!” 9

ഉരഗാംബചൊന്നവചനം ശ്രവിച്ചുകൊ-
ണ്ടരിയാടി കാഞ്ചനപുരേന്ദ്രനിങ്ങിനെ,
പരമാർത്ഥ മംബ! മതിയെൻ മറിഞ്ഞിടാ;
പുരമാശ്രയിച്ചു സുഖമാർന്നിരിക്കുവിൻ!” 10

അവനെത്തടഞ്ഞുബത! ശംഖചൂഡനും
നവനീതിചൊല്ലി നവനീതവാണിയിൽ;
"ഇവനിൽക്കനിഞ്ഞു കരുണാപയോനിധേ!
ഭവദീയഗാത്രമിതു നഷ്ടമാക്കൊലാ. 11

"പലരുണ്ടു ഭുവിലിവനോടുതുല്യരായ്
വലയുന്നു പാപപരിപാകശക്തിയാൽ;
നലമോടണഞ്ഞു പരിരക്ഷചെയ്യുവാൻ
ചിലരെത്ര ദുല്ലഭമിതോൎത്തു കാണ്മിതോ? 12

"കനിവെന്നിലേറിയ ഭവാനെനിക്കിനി-
ത്തുനിയേണ്ടതെൻെറ ജനനീസുഖത്തിനും,
ജനിയുള്ളവൎക്കു മൃതിയുണ്ടു; വൃദ്ധയാം-
ക്കനിശം സുഖത്തിനിവനാവണം ഭവാൻ." 13

ഇതുകേട്ടനിൎമ്മല പരാത്മജീവിയാ-
യതുലം യശസ്സു വിലസിക്കുമാ മഹാൻ,
പുതുപുണ്യസൌഖ്യധൃതപൂർണ്ണപുഞ്ചിരി-
പ്പൂതുമപ്രശാന്തവിഃവത്തൊടോതിനാൻ. 14

"ജനനീസുഖത്തിനു ഭവാൻെറ ജീവനി-
ജ്ജനമിങ്ങുകാണ്മതു രസായനോപമം,
അനഘാശയനു മൃതിയിങ്ങൊഴിക്കുവാൻ
തനുമിഥ്യയാണതു കൊടുത്തിടാമഹം." 15

നിരസിച്ചു, നാഗമരുമിത്രഭാഷണം
മറിമായമററു വിലസുന്നവേളയിൽ;

മരണം ഭവിക്കിലുമനന്യകീർത്തിയെ-
ശ്ശരണം പിടിക്കുമമല പ്രതാപികൾ. 16

"ഇതു ശംഖപാലശുചിപൂണ്ട ഗോത്രമാ-
ണതുകൊണ്ടു ഹന്ത! ശശിപോൽ കളങ്കിയായ്
ചതുരാശയാ! വരികിലെത്ര ദോഷമാം
പുതുപുണ്യമെങ്ങു? തവ സാധുസാരമേ!" 17

ഇവിധം കഥിച്ചു പുനരമ്മയോടവൻ
ഭവിതവ്യതാർത്ഥമറിയിച്ചിതിങ്ങിനെ:
"അവിളംബമംബ! രുധിരപ്രകീർണ്ണമാ-
മിവിടം വിടേണമിതുതാൻ ശ്മശാനമാം. 18

"ഉരഗോത്തമാംഗമഹിമർദ്ദിതാന്തനം
വരുമാറണഞ്ഞു ജനനി! തകർക്കവേ,
തരസാ കൊഴിഞ്ഞ നിണമാംസമദ്രിയിൽ
വിരുതേന്തിടുന്നു കഴുവും കുറുക്കനും. 19

"ഉരഗാളിമൃത്യുശിലകണ്ടിടാതെയി-
ദ്ധര വിട്ടുപോക പരിശുദ്ധമാനസേ!
പരമാദരിച്ചു പരമാത്മബോധദം
ഹരപാദമൊന്നു തൊഴുവാൻ ഗമിക്കനാം. 20

"ഹരനെബ്ഭജിച്ചു സുഖമായി വാസുകീ-
ശ്വരനാങ്ങിരുന്നു ഗരുഡാക്രമങ്ങളിൽ;
പരമാദരിച്ചു ശിവസേവചെയ്കു നാം
പരമാർത്ഥസൌഖ്യവരദൻ മഹേശ്വരൻ! 21

"മുഗ്ദ്ധശിഷ്യനായ ജമദഗ്നിസൂനുവും
ദ്ദഗ്ധമിങ്ങു തന്നെ ശശിചൂഡസേവയെ
മടിവിട്ടു ചെയ്തു മലയാളസൃഷ്ടിചൊ-
ല്ലടി തീൎത്തു പുണ്യപരിപൂൎത്തിയേന്തിനാൻ." 22

അഖിലേശഭക്തിയിലമൎന്നൊച്ച സൽ-
സുഖിയാക്കിയമ്മയെ വിശുദ്ധമാനസൻ,
മഖവാവുകൂടിയടി കുമ്പിടേണ്ടതാം
സഖനോടു വിണ്ടു വരവും കഥിച്ചു പോൽ. 23

വ്യഥയററു മാതൃപദമൊത്തു സൎവ്വരാ-
ണ്മഥനേന്ദ്ര ഭീതി കളവാൻ ശിവപ്രിയൻ
അഥ "ശോ"പദത്തോടൊരു "കണ്ണ്" ശബ്ദഭ്ര-
പഥ മാൎന്നു ശങ്കരപദം നമിക്കവാൻ. 24

ശരിസൌമ്യമിത്രനുടെ ജീവിതത്തിലും,
ശശിചൂഡപാദസൂമരേണുവിങ്കലും,
നിശിതസ്വബുദ്ധി നിലനിൎത്തി, ഭീതിത-
ദ്ദിശിഭക്തിയൊത്തു വിലസുന്ന കണ്ടവൻ. 25

മുനിമുഖ്യർ ചെയ്ത ശിവവിഗ്രഹത്തെയ-
ദ്ധനിലക്ഷ്യമാക്കി, ഹരഭക്തിയിൽ ചിരം
ജനയിത്രി തന്നെ നിലനിൎത്തുവാൻ നിന-
ച്ചനഘാശ വെച്ചുടനണഞ്ഞു കോവിലിൽ. 26

കടകങ്ങളുജ്വലതരാക്ഷകാഹിമാർ,
നിടിലാക്ഷസൂത്ര മലർ നേത്രവാരനും,

ചുടലക്കളേശമലർ മാറിൽ മാലയായ്
സ്ഫുടമാദരിപ്പതഹിരാജരാജനും; 27

ഗരളം കുടിച്ചു ഗളലക്ഷ്യനീലിമാ-
ഭാനം വഹിച്ചുമമരും മഹേശനെ,
തരസാ നകന്നു നയനങ്ങൾ കൊണ്ടു, ശ-
ങ്കരപാദപത്മമവർ കൂപ്പിവാഴ്ത്തിനാർ. 28
(യുഗ്മകം)

"ശിവ! ദേവദേവ! ശിവമേക, മൃത്യുസം-
ഭവ ഭീതിപോക്കുക, കൃതാന്തകാന്തക!
തവ പാദപത്മമിതു താർക്ഷ്യവാഹനും
ഭവ! കണ്ടു സൂക്ഷ്മമറിയാത്തതല്ലയോ? 29

"ഗരുഡൻ കയർത്തുരഗവംശനാശനം
വരുമാറുരത്തു മരുവുന്ന ദൈവമേ!
തിരുമാറിടത്തിലമരുന്നഹീശനിൽ
പെരുമാറിടുന്ന മിഴിയൊന്നയക്കണേ!" 30

ശിവനെസ്തുതിച്ചു വിലയിച്ചുനിന്നുപോ-
യവരങ്ങു ലൌകികവികാരമെന്നിയെ;
ദിവസോത്സവേക്ഷണ മഹത്വമോർക്കിലി-
ബ്ഭുവനത്തിലാർക്കുമറിയാവതാകുമോ? 31

സുഖദുഃഖമിങ്ങു പകലോടിരാവുപോ-
ലഖിലം കലർത്തി വിലസും സമാഗതി,
നിഖിലാത്മബോധികളുമെന്തു കണ്ടു? ചിൽ-
സുഖമാണ്ടു മൃത്യുമുഖഗാമി സർപ്പകൻ!! 32

അഹിവക്ത്രനിർഗ്ഗമിതിനെ ലയിച്ചിരിക്കവേ
മഹിതപ്രസന്നനഥ കാഞ്ചനേശ്വരൻ,
അഹിമദ്രിയോടു ചില വാക്കുരക്കവാ-
നഹിതം തൊടാത്ത മനതാരിലേന്തിനാൻ. 33

"ഗരുഡൻ വിശന്നു മമദേഹമേന്തിയാ-
ലുരുവേഴ്ച്ച പൂണ്ടു ചിലതോതിടാം ദൃഢം;
സുരലോകവാസി ജനമിതിലേത്തഭാ-
സുരമേനി തിന്നസു വിട്ടിടും വരെ." 34

ഹരിവാഹവീരനശനാത്ഥമാക്കുവാൻ
പരിശുദ്ധകാഞ്ചനവരൻ കൊതിക്കവേ,
വരിയായി വൃക്ഷനിര ചാഞ്ഞിടുന്ന ക-
ണ്ടരികത്തു വദ്ധ്യശിലയിൽ ഗമിച്ചവൻ. 35

മടിവിട്ടുരക്തവസനത്തിൽ വദ്ധ്യന-
ങ്ങുടൽ മൂടിടേണ, മടയാളമീവിധം
ദൃഢദൃഷ്ടനായ കരുണാർദ്രനോത്തു തൻ
പടമേത്തുമട്ടു നിണമാകമെന്നുടൻ. 36

അധികം വിളംബമിയലാതെ ധാതുവാൽ
രുധിരാഭമാക്കി നിജവസ്ത്രമാണ്ടവൻ
അധിവാസിയായി, ഖലജീവിമദ്ധ്യമാ-
ബ്ബധിതച്ചെഴുന്നൊരഹിവദ്ധ്യഭൂമിയിൽ. 37

ഖരരശ്മി മങ്ങി നിറമേത്തി ഭധരാ-
ധരമത്ര മാററൊലി വളത്തി, ഭൂരുഹം

ധരയിൽ പതിഞ്ഞു, പരമഞ്ജി തച്ചഹോ!
നരയാന്നു പാതവുമണഞ്ഞു താർക്ഷ്യനും. 38

അവനത്രകൃതവസാനൻ; ഖഗേശ്വരൻ
ജവമുദ്വഹിച്ച നിജചഞ്ചുകൊണ്ടഹോ!
ഭുവനൈകരമ്യനെ ഭുജിച്ചു കൊള്ളുവാ-
നവിവേകിയാചന്നു മലയാദ്രിശൃംഗവും. 39

ഉരഗാരിയോടു പുരുഷപ്രദീപമ-
ന്നാര ചെയ്യതിന്നൊരു തരം പിടിച്ചതേ.
സുരരാജവജ്രനില താന്നു, കാഞ്ചനേ-
ശ്വാരചിത്തമാകന്ദി വിജയാത്ഥിയാകയാൽ. 40

പ്രതിജന്മമിങ്ങിനെ പരാത്ഥജീവിതം
കൃതിവയ്യപാവനമനം കൊതിക്കയാം;
മതിയററെഴുന്ന പരമാത്മസൌഖ്യവും
മതിയാകയില്ല ദയ വാച്ചിരിക്കിലോ. 41

ദ്ദരവാച്ചു, വിശ്രുതശിരഃപ്രസക്തമാം
വരരത്നമങ്ങു ഫണിരത്നമെന്നപോൽ
നിരസിച്ചു താർക്ഷ്യനതു, മാംസമെന്നുറ-
ച്ചൊരുകാകവീരനുടനേ ഹരിച്ചതേ. 42

മണിവീണു മന്നവമുനീന്ദ്രശാലത-
ന്നണിമുററമായതിലതീവ ശോഭയിൽ
ഗ്ഗുണിമാക്കെഴുന്ന ഗുരുവാം മുനീശ്വരൻ
ഫണിവീരരത്നരുചിപോലെ കണ്ടുതേ. 43

യതിയായ കാഞ്ചനമഹേന്ദ്രനായത-
ക്ഷിതിയിങ്കൽനിന്നു കരതാരിലേന്തിനാൻ,
സ്ഥിതി, യോഗദൃഷ്ടിയിലറിഞ്ഞു സംഭ്രമ-
സ്ഥിതി പൂണ്ടു ഭാര്യയെ വിളിച്ചു കാട്ടിനാൻ. 44

മതിശാലിനീവിമലപുത്ര ചൂഡയായ്
മതിപോലിരുന്ന മണി കണ്ടു തൽക്ഷണം,
"മതി, നില്ക്കവയ്യ, തിരയുന്നതിന്നു, സം-
മതി നല്ക, യെങ്ങു സുതനെന്നു കേണവാം. 45

ഇരുപേരുമൊത്തു കരൾ കാഞ്ഞനന്തരം
കരുണാശരീരി സുതനെത്തിരഞ്ഞുപോൽ;
മരുവുന്ന സംഭ്രമമൊടേഷണങ്ങളിൽ
പെരുതായ യോഗനില കാൺകിലും ജനം. 46

ജനനീപിതാക്കളഖിലം കഴഞ്ഞു സ-
ജ്ജനമൌലിയായ സുതനെത്തിരഞ്ഞു പോയ്;
വനജാക്ഷിമൌലിമണി ശത്രുപാദമാ-
വനഭൂവിലെങ്ങെവിധമെന്നുമോർത്തുപോയ്. 47

വിവരം ഗ്രഹിച്ചു, മുനിമുഖ്യരേററതി-
ങ്ങവിവേകിയാരിവരിലെന്നുമോർത്തഹോ!
രവിപോലെ കണ്ണുകൾ മിഴിച്ചു പിന്തുട-
ന്നവിളംബമററു വരശാപശക്തികൾ. 48

സകലാസ്ത്രവേദികളറിഞ്ഞു രാജനും
മകനും വിമാനവഹർ പോയ് സസൈനികർ;

പകപൂണ്ടു, നേത്തു സുരേന്ദ്രനാകിലും
വകവെച്ചിടാതെ രണമാടി വീഴ്ത്തുവാൻ. 49

പടയെത്തമാത്യവരരും പദയാധിപ-
മ്പടയും പ്രകാരമുടനങ്ങുപോകയായ്;
നിടിലാക്ഷഭക്തിയില്ലമന്നു സപ്പവും
വടിപോടങ്ങന്നുദധി വക്കിലെത്തിനാൻ. 50

അവനം തരേണ്ടതിനു ശംഖചൂഡനാ-
ശ്ശിവനെബ്ഭജിച്ച ജവമെത്തിനോക്കയിൽ
നവമിത്രനേയുമാഹിമർദ്ദിയേയുമ-
ങ്ങവലോകനത്തിലിയലാഞ്ഞു ദുഃഖിയായ്. 51

ഹതനായ്സഖാവു മവനിൽപരം മഹാ-
ഹതനായി ഞാനുമയി! പാപ! നീ മഹാൻ;
ജിതനാരുഭൂവിലൊ, രുജീവിയെങ്കിലും
കൃതകർമ്മദോഷമറിയാതിരിക്കുമോ? 52

ഇവിധം പറഞ്ഞു വിവിധാവലോകനം
രവിരശ്മിപോലെ നിലയിൽ കഴിച്ചവൻ
അവിളംബമാപ്രിയവിശേഷമേന്തുവാൻ
ഭൂവിസഞ്ചരിച്ചു കരയുന്ന കണ്ണൊടും. 53

മുടിയിങ്കലസ്ഥിനിറയുന്ന മാമല-
ക്കടിയിൽ കടന്നൊരിവർ നോക്കിനില്ക്കവേ,
ചൊടിവൂണ്ടു വിണ്ണവഥനങ്ങു കൊത്തിടും
തടിതിന്നുകെന്നുമുടനോതി സന്മതി. 54

പുരുപുണ്യമണ്ഡിതകളേബരത്തില-
ങ്ങൊരു പുഷ്പവൃഷ്ടി സുരനാരിമാരുടൻ
വിരുതാൎന്നു ചെയ്തു, പുകളാണ്ടവിണ്ടലം
കരുണാർദ്രചിത്തനെ യജിക്കുമെപ്പൊഴും. 55

“ഇവനാർ ജയന്തസമനെൻെറ ചഞ്ചുകൊ-
ണ്ടവരാരുമില്ല മരണം വരാത്തവർ;
ശിവ! പുഷ്പവൃഷ്ടിയുമെഴുന്നു കാശ്യപ-
പ്രവരൻ തനിച്ചിവിധമാചരിക്കയോ? 56

“ഭുവനം വഹിച്ചു വിലസുന്നനന്തനോ?
ഭവനെമ്പ് ഭജിച്ചു മരുവുന്നഹീശനോ?
അവനെക്കുറിച്ചിവിധമോൎത്തുതാർക്ഷ്യനം
ജവമാർ ഭവാൻ പറയുകെന്നുരാതിനാൻ” 57

“പറയേണ്ടതെന്തഥ വിശപ്പടക്കുവാൻ
കുറവാണിതെന്നു കരുതുന്നിതോ ഭവാൻ!
പരമാത്മരക്ഷപുലരും രമേശനെ-
പ്പുറമേററിടേണ്ടതിനിതിന്നു പോരയോ? 58

“സഹജാതമാംസമിഹതിന്നിരിക്കയാ-
ലഹിതം പരക്കു ലവലേശമില്ലഹോ!!
അഹിവശ്യശത്രുനമരുന്ന നിൻെറ വൻ-
മഹിമാവുതന്നെയഹിമർദ്ദിയെന്ന പേർ!! 59

കിരണനിരചാരിഞ്ഞതല്ലഞ്ചിരിപ്പുനിലാവാൽ
മരണമണയുമാററായ് തീൻവിള്യാധരേന്ദ്രൻ

കരണസുഖമൊടിത്ഥം നിന്നു ചൊല്ലുന്നുകണ്ടാ-
ധരണിപതിയെയേറ്റും പക്ഷിയാശ്ചര്യമാന്നു. 60

മായാബന്ധനമായനേകവിധമാം
ദോഷങ്ങൾ വാണീടുമീ-
കായാലംബമനിത്യമെന്നതിലഹം-
കാരം വരാതെപ്പൊഴും
ന്യായാന്യായമറിഞ്ഞ സാധുസുഖമായ്
കാരുണ്യ പൂരത്തിനാ-
ലായാസം കലരാതെ ജീവിതവുമ-
ന്യാത്ഥം ത്യജിച്ചീടുമേ! 61

ഇതി

ജീമൂതവാഹനൻ

വിജ്ഞാനചൈതന്യം എന്ന

നാലാം സർഗ്ഗം സമാപ്തം.

ഈശ്വരപ്രത്യക്ഷം

എന്ന

## അഞ്ചാം സർഗ്ഗം.

---

ജീമൂതവാഹനനരച്ച ഗിരം ഗ്രഹിച്ചി-
ട്ടാമൂലചൂഡമഹിമർദ്ദി കുഴഞ്ഞുവെന്നാൽ
ഭൂമൂന്നിലും ശ്രുതി പെട്ടവനുഗ്രവീരൻ
ധീമൂലമൊക്കയുമൊതുക്കി നിനച്ചിവണ്ണം. 1

"ആശ്ചര്യമെന്തിവനഹോ! മഹനീയശീലൻ,
നിശ്ചഞ്ചലപ്രകൃതി, നിർമ്മലസത്വനത്രേ!
ദുശ്ചേഷ്ടചെയ്തു പിടിപെട്ടു ഭുജിച്ചിടുമ്പോൾ
സച്ചിൽപ്രതാപമൊടു പുഞ്ചിരിയാരിലുണ്ടാം!! 2

"അത്യന്തസൂക്ഷ്മമിവനിന്നുപകാരഭാവം
പ്രത്യക്ഷമാക്കവതു ഞാനിവനെ ബ്ഭുജിപ്പൂ!!
കൃത്യങ്ങളെത്ര വിപരീതമഹോ! കഴിഞ്ഞേൻ
സത്യം മഹാശയവിശേഷമറിഞ്ഞിടാതെ. 3

"നാഗത്തിലിങ്ങിനെ നിനപ്പവരെങ്ങുകാണും?
രാഗം നശിച്ച മുനിസത്തമനോ? ഇതാരോ?
ഭോഗം വളൎന്ന മതിമാറിയഹം മഹാത്മാ-
ഭോഗം ഭുജിച്ചു; കരളിൽ കനലായതിപ്പോൾ." 4

ഈവണ്ണമപ്പൊഴതു നോക്കി നിനച്ചു നില്ക്കും
കാർവണ്ണവാഹമൊടു കാഞ്ചനവല്ലിയോതി;

"ഭാവം പകന്നു വിരമിക്കുകവേണ്ട, ചിന്താ-
ഭാവം ഭവാനുചിതമല്ലഹിവര്യമട്ടിൻ! 5

"ഭുക്തിക്കു തക്ക പടി കൊത്തിയെടുക്ക മാംസം,
രക്തം കുടിക്കുക, ചുവന്നിഹപോയിടുന്നു;
വ്യക്തം മെലിഞ്ഞൊരുടലാൽ ജഠരാഗ്നി കത്തും
ശക്തിക്കുതേ കുറവുചേർക്കിൽ ഞാൻ കൃതാർത്ഥൻ!" 6

സല്ക്കർമ്മനിഷ്ഠനിവിധം പറയുന്ന നേരം
ദുഷ്കർമ്മമോർത്തുരഗശത്രു ഭയന്നു നിന്നു;
തല്ക്കാലമങ്ങഹിയുമോടിയണഞ്ഞു "താർക്ഷ്യാ!
മല്ക്കായമല്ലി! തവ ഭക്ഷണ"മെന്നുരച്ചാൻ. 7

"പാപം ഭവാൻ പരമസാഹസി ചെയ്തു, കഷ്ടം!
ശാപം വരാസ്വതിനു കാലുപിടിക്കനെല്ലു!!
കോപാന്ധ്യഹീന പുരുഷോത്തമനെ ബ്ഭജിച്ചാൽ
താപം വരാത്ത തവ ഹൃത്തടമാരറിഞ്ഞു!!" 8

ഏവം കഥിച്ചുമവർ തങ്ങടെ മദ്ധ്യമാസദ്-
ഭാവൻ കിടന്നു വിലപിച്ചു പറഞ്ഞു വീണ്ടും,
"കാർവർണ്ണഭക്തനിതു തിന്നുക; നോക്ക സച്ചിൽ
ഭാവം സ്മരിക്കുമവനാരിവനാണു നാഗം." 9

ഹാ! ശംഖചൂഡനിവ ചൊല്ലി വരുംദശായാം-
ആശംസ്യ രാജമുനിമാരുമണഞ്ഞുചൊന്നാർ:—
"ഹോ! ശങ്കരപ്രിയ! കുമാര! ദയാപയോധേ!
നാശം ഭവാനിവിധമെങ്ങിനെ സംഭവിച്ചു!!. 10

"ഹാ! വൈനതേയ! അരുണാനുജദേവ! യെന്താ-
ണീവൈരമെങ്ങിനെ പിണഞ്ഞിതു ചെയ്തിടുന്നു!
നിൻവൈഭവപ്രകൃതി നിർമ്മലമെന്നു ലോകം
ദൈവേച്ഛയാൽ ഹരിവഹസ്ഥിതികണ്ടുരപ്പൂ!!" 11

സാരം നിറച്ചവശരായ പിതാക്കൾ ദുഃഖ-
ഭാരം വഹിച്ചു പറയുന്ന വചസ്സുകൊണ്ടും,
പാരം പിഴച്ചു പരദുഃഖമണച്ചതായാ-
ചാരം നിനച്ചു മഹിമറ്റി വിഷണ്ണനായി. 12

"നേരിച്ചു മൈത്രിയുടെ മാന്യത കാട്ടിടുന്നി-
ങ്ങൊന്നിച്ചു ധന്യരിവരിങ്ങിനെ മാത്രകാരം,
എന്നല്ല ശാപശരധാരികളാം പിതാക്കൾ
വന്നത്ര കണ്ടു വിലപിച്ചു സഹിച്ചിടുന്നു!!. 13

"ഭൂലോകമാസകലവും പുതുകീർത്തി ചേർത്തി-
മാലോകരിൽ തൊടുകുറിക്കുമരും പുമാനിൽ
മാലേറ, ശിരീഷകുസുമം പണിയും ശരീര-
മാലോചനക്കുറവിലിങ്ങിനെ ചേക്കിലെന്താം?." 14

എന്നിപ്രകാരമവിവേകഭരം നിനച്ചും,
തന്നിൽതുടിച്ചു മിഴിനീർ പുഴപോലൊലിച്ചും,
കുന്നിച്ചു ദുഃഖമൊട്ടുതാർക്ഷ്യനുഴന്നു മന്ദം
മുന്നിൽ തളർന്ന മുനിപുത്രരോടേവമോതി. 15

"ചൊന്നിടുമിത്രവര!—എൻപ്രിയ ദുശ്ച്യരിൽവെ-
ച്ചിന്നീഷലില്ല, ഭഗവൽപ്രതിമൻ സുധീരൻ;

എന്നോടു ദുഷ്കൃതി പൊറുത്തഭിലാഷമെല്ലാം"---
മെന്നോതി, നിഷ്കൃതിനടത്തുവനിന്നുവേഗം. 16

"ഹാ! ജീർണ്ണമെങ്കിലുമനിത്യശരീരമോർത്താ-
ലീ ജീവജാലമിഹ വൃദ്ധിവരുത്തുവാനും,
ആജീവനാന്തമരുവൃത്തികൾ ചെയ്തുപോരു-
ന്നീ ജീവിതം, സുഖതരേച്ഛനിരിച്ഛമല്ലോ! 17

"ന്യായം സമസ്തവുമൊഴിച്ചിഹ ജീവിതത്തി-
ന്നായം വരുത്തുവതു തന്നെ ജഗത്തിലെങ്ങും;
കായം ചിലേടമിഹ ദുഷ്ടു ഭവിക്കിൽ നീക്കം
മായം വിനാ മൃതിയിൽനിന്നുമൊഴിഞ്ഞുകൊൾവാൻ, ()

"ജീവിവ്രതം, നിഖിലമെന്നുമൊരേ പ്രകാരം
ജീവിക്കുവാൻ കൊതികലർന്നു കളിക്കയല്ലോ!
ഭൂവിൽ പ്രസന്നമതിപൂണ്ടിതു കാണ്കിലാരും
ഭാവിക്കയില്ല മൃതിചെയ്യുവതിന്നു സൂക്ഷ്മം! 19

(യുഗ്മകം.)

"എന്നല്ല, ജീവനഖിലം പരമാത്മമൊന്നിൽ
നിന്നന്യമല്ല, മനമിങ്ങു ബഹിർമ്മുഖത്തിൽ
വന്നന്യബുദ്ധിവിഷയപ്രഭകൊണ്ടു കാട്ടു-
ന്നെന്നുള്ള തത്വമറിയാത്തവനല്ല നീയും. 20

"വേദാന്തചിന്തയൊടഖണ്ഡവിഭൂതി താനായ്
മോദാംബുരാശിയിലമർന്നു പുണർന്നു നിത്യം
വാദംവെടിഞ്ഞു ഹൃദയത്തെയമർത്തു സാക്ഷാൽ
വേദം മുഴച്ച പദമെത്തി ലയിപ്പവർക്കും, 21

"സർവ്വത്തിലും ശിവമഹത്വമറിഞ്ഞു താദാം
ഗർവ്വം നശിച്ചു ശിവഭക്തിയിലാണ്ടു തന്നെ
സർവ്വം പരാർത്ഥമുഖമായ് പ്രിയമായ്സ്വധർമ്മം
നിർവ്വാണചിത്തമൊടു ചെയ്തുവരുന്നവർക്കും, 22

"ഓങ്കാരമെന്നതിൽ മഹാപദമോർത്തറിഞ്ഞും
ശങ്കാപഹം പരമമന്ത്രമുരച്ചുരച്ചും,
പങ്കാകുലം ഉദ്ധമകന്നു തെളിഞ്ഞു സത്തിൻ
സങ്കാശമാർന്നു വിലസും മുനിപുംഗവർക്കും, 23

"ധ്യാനം കഴിപ്പതിനു വിന്ദുവിൽ മാനസത്തെ-
ത്താമുറവെച്ചു വിലയം വിലസിച്ചിടുമ്പോൾ
പീനപ്രകാശദശനാദരസാശനാന്ത്യ-
മാനന്ദമുണ്ടുവിജയിച്ച സുയോഗികൾക്കും, 24

"കർമ്മസ്വരൂപമഖിലം ബത! രേണുസൂക്ഷ്മ-
ധർമ്മം നിനച്ചു നിജധർമ്മമറിഞ്ഞുനിത്യം
ശർമ്മം ജഗത്തിനിയലുംപടിചാണു സച്ചി-
ന്മർമ്മം ഗ്രഹിച്ചു തെളിയും പുരുപണ്ഡിതർക്കും, 25

"ജന്മാന്തരം സുകൃതമുജ്ജ്വലമാകകൊണ്ടും
സന്മാന്യമുക്തജനവാക്യവരങ്ങളാണ്ടും
നിർമ്മത്സരപ്രകൃതിപൂണ്ടുമുയർന്നു സാക്ഷാൽ
നിർമ്മത്സരംപരമവിദ്യലഭിച്ചവർക്കും, 26

"മായാവിവർത്തമിദമെന്നറിയാം, ഭവാന-
ന്തായാസമുള്ളജനനാൽ പുരുസിദ്ധനല്ലോ!

കായാഭിമാനമിഹവെച്ചു സഘോരരക്ഷ-
വ്യായാമമിങ്ങിനെതുടങ്ങുവതെത്ര കഷ്ടം!. 27

(കുളകം.)

“തന്നെക്കണക്കെമറുജീവികളെന്നുകണ്ടു-
തന്നെക്കണക്കിലിഹവാഴുകയെത്രരമ്യം;
ഇന്നാപ്പിപീലികയിലും കരുതണമിത്ഥം
നന്നായ്,ജനങ്ങളിതു തങ്ങടെ ധർമ്മമത്രേ!. 28

“ഭാവംതെളിഞ്ഞഖിലഭൂതദയാനിദാന-
മേവംവിധംനിനവു വാക്ക്രിയയൊത്തിരുന്നാൽ
ഭുവമ്പിയാലുമഖിലാത്മസുഖത്തിൽവാഴ-
ന്നാവമ്പനെന്തു?നിജവൃത്തിജയിച്ചലോകം. 29

“രാഗംവളൎന്നു കലഹിച്ചഖിലം മുടിക്കും
രോഗം ഭവാനിനി മുളച്ചു വരാസ്സതിന്നും,
നാഗം മരിച്ചതു ജനിച്ചു സുഖിക്കുവാനും
വേഗം രസാലിവനനുഗ്രഹമേകിടാമോ?”. 30

ഈ വണ്ണമങ്ങൊരുവിധം ബലമാൎന്നുരച്ചി-
ട്ടാവശ്യചിത്തനുടനേ ശിവനാമമോതി,
ഭൂവിൽ തളൎന്നുടനിരുന്നു കിടന്നു കഷ്ടം!
നാവിന്നിളക്കവുമനക്കവുമററവനും!!. 31

“ഹാ! ഹന്ത! ഹംസസമശാന്ത! കുമാര! ഭൂമീ-
മോഹം ഭവാനുമതി, വൃദ്ധപിതാക്കളിപ്പോൾ
മോഹം വളൎന്നു കരയുന്നി”വിധം തുടൎന്നാ-
ദേഹംതളൎന്നു പിതൃവുംഗവരേററമോതി. 32

"കല്യാണദായിനി! ഹരാർദ്ധശരീരപാദ-
മല്ലാമൃതം മഹിതമെന്നുമശിപ്പൊരിഞാൻ
വല്ലാതകണ്ടു വലയുന്നു വരം വരിച്ച-
തില്ലാതെയാക്കരുതി" വണ്ണമുരച്ചു ഭാര്യ. 83

"ഹാ! ഹന്ത! മിത്രവര! നീചനെ മാന്യനെന്നു
മോഹാന്ധനായ് കരുതി ജീവിതമീവിധത്തിൽ
ദേഹം ഭുജംഗമകൃതാന്തനു നല്കി— അയ്യോ!
ബാഹാഗമോഹമിഹ ഹാ! ഹതനെന്നു വീരൻ." 84

ആസ്ഥ്യംവഹിച്ച ഗരുഡാക്രമമങ്ങുടപ്പാൻ
സന്ധ്യാഭ്രസുന്ദരവിമാനമെഴുന്ന വീരർ,
ബദ്ധപ്രവൃത്തർ പരമാസ്ത്രമെടുത്തു സിദ്ധ-
ക്രുദ്ധപ്രമാണികൾന്നൃപക്ഷിമുഖാഭനോക്കി 85

നന്നേ വലഞ്ഞുരഗഭോഗിയുമത്രതന്നെ-
ത്തന്നേ ദൂഷിച്ചു വിലപിച്ചു കുഴഞ്ഞിനിന്നു;
അന്നേരമങ്ങു ശിവനും നിജഭക്തലോക
ക്കന്നോ! പിണഞ്ഞദുരിതം കളവാനുമെത്തി. 86

ധന്യാശയൻ മുനി കമണ്ഡലുതീർത്ഥധാരി-
സന്ന്യാസിവിപ്രനടനൊന്നു കടന്നു വന്നു;
പുണ്യാമൃതത്തെ മൃതകായമതിൽ തളിച്ചി-
ട്ടന്യാദൃശം മരണദുഃഖമൊഴിച്ചശേഷം. 87

നെററിത്തടത്തിലമൃതാംശുവു,മഞ്ഞുമെയ്യിൽ
ചുററിക്കിടക്കമഹിപാലകരും,വിശേഷാൽ

പററിപ്പിടിച്ചൊരു വിഭൂതിയുമന്തകാന്തം
പററിച്ച ശൂലവുമവങ്കലുദിച്ചുകണ്ടാർ. 38

കാലാന്തകൻകനിവിയന്നുകഠോരമാകും
മാലാകവേമഹിതശക്തികളഞ്ഞശേഷം
പാലാഴിപാലനുടെവാഹനമാദരിച്ചാ-
ബാലാമൃതാംശുധരനെസ്തുതിചെയ്തിവണ്ണം. 39

"സൃഷ്ടിസ്ഥിതിപ്രളയമിവിഷമേക്ഷണൻതൻ
ദൃഷ്ടിക്കുചേർന്നചെറുലീലകളത്രേ നൂനം;
സൃഷ്ടിപ്പു ചന്ദ്രനമിതീതനയൻ വളൎത്തും
നഷ്ടംവരുത്തുമിതു പാവകനായനേത്രം. 40

"ജ്ഞാനിക്കയേ! ത്രിപുടിയററസുഖം, വിശുദ്ധ-
മൌനപ്രദീപമതിയോഗിജനത്തിനെന്നും,
ധ്യാനസ്വരൂപമിഹഭക്തനു, കൎമ്മന്നു
താനിപ്രപഞ്ചമുടയോൻ സദസൽസ്വരൂപൻ!! 41

"അംഭോജനാഭനൊരുപാതി, വിരാട് സ്വരൂപ-
സംഭോഗശക്തി മറുപാതിയുമാകയാലെ
ശംഭോ! ഭവാനൊഴിയെ ദൈവമെവക്കുമെങ്ങും
ജംഭാരിവന്ദ്യ! വരുവാനവകാശമില്ല. 42

"ഓതുന്നുവെങ്കിലവരോതമൊടുങ്ങിടാത്ത-
ശ്രുതിപ്രഭാവമിയലുന്ന പരം പിരാനെ!
നീതിപ്രകാരമിഹ കൎമ്മമനുച്ചിടാത്തെൻ
രീതിക്കു മാപ്പുതരണേ! ശരണാഗതൻ ഞാൻ." 43

ഏവം ഖഗേശനുതി തീർന്നളവിൽ പ്രശാന്ത-
ദേവപ്രസാദമൊടു കാഞ്ചനരാജരാജൻ
ശൈവസ്വരൂപപരിചിന്തകനഞ്ജു മമ്പി-
ലാവിർഭവിച്ച ശിവനെത്തൊഴുതിത്ഥമോതി. 44

"ഹാ! ഭക്തലോകഹൃദയപ്രവികാസമേക-
മാമോവിശേഷമൊരുരൂപമെടുത്തതാമോ?
ദംഭോളിപോലെ വിലസുന്നിതു, ജീവകാരു-
ണ്യാംഭോനിധിക്കടിയിലെബ്ബഡവാഗ്നിയാമോ? 45

"ഹാലാഹലം കരളകത്തു വിഴുങ്ങിവെച്ചും
കോലാഹലത്തൊടമൃതാംശു ശിരസ്സിലാന്നും,
കാലാരിയായ ഭഗവൽപരിശുദ്ധരൂപം
മാലാറുമാറകതളിർക്കുളിരേററിടേണം." 46

നന്നായുറങ്ങി യെഴുന്നേററതിനും സുഖത്തി-
ലന്നാഭയോടമല കാഞ്ചനവഞ്ചി ശുദ്ധൻ
തന്നാശയത്തിലൊഴുകുന്നൊരു ഭക്തിയോടും
ചൊന്നാദരിച്ചിവിധമീശ്വരനെസ്തുതിച്ചാൻ. 47

ജ്ഞാനപ്രദീപമുനിയാകിന കാഞ്ചനേന്ദ്ര-
നാനന്ദമൂർത്തിയെ വലത്തു തിരിഞ്ഞുവെച്ച
ധ്യാനാമൃതം പരവു, മഷ്ടശരീരവും തൻ-
വാനാറുമാഭയുമകത്തു നിരൂത്തിയോതി. 48

"ഹാ! വിഷ്ണുവും, നിജസഹോദരിയും, ശരീരം-
താൻ, വിപ്രവീരവഹമുന്നത നാഗരമ്യം,

ഗോവിന്ദശേഷമിതു ശങ്കരരൂപ, മന്യം
ഭാവിക്ക ഭേദമതി, നാസ്തി വികല്പലേശം. 49

"ശബ്ദസ്വരൂപിണി ചതുർമ്മുഖരെങ്ങുമേവേ
ശബ്ദാത്മരൂപ! പരഹംസവഹാത്മയോനേ!
ത്വം ബ്രഹ്മരൂപമജ! യോഗിവിശുദ്ധചിത്ത-
പത്മപ്രവാസ മിദ മീശ്വര! വിഷ്ടപേശ! 50

"കാലം ജയിച്ചുപരി കാമമറുത്തു വാഴും
കോലം മഹേശനിവനും വിലസിച്ചുനിത്യം
കാലം വിടാതരുൾക, ചിൽസുഖസാഗരത്തി-
ലോളം മറിച്ചു കളിയും കുളിയും കഴിപ്പാൻ." 51

സിദ്ധേശ്വരൻ പിറക ശങ്കരതൃപ്പദത്തിൽ
ബദ്ധപ്രഹർഷമഴകിൽ സ്തുതിചെയ്തനേരം,
ശുദ്ധാന്തരംഗ രതിപൂണ്ട കുമാരപുത്രീ-
ബന്ധുക്കളും പലതുമവ്വിധമാചരിച്ചാർ. 52

എല്ലാവരും ശിവനെ രക്ഷകനെന്നുമോർത്ത-
ക്കല്യാണതീർത്ഥ പദതാർ തൊഴുതാദരിച്ചു;
ഷല്ലാണ്ഡയോനി മുതലായവർ പുഷ്പവർഷം
മല്ലാരിവന്ദ്യനു മഹോത്സവമായ് കഴിച്ചു. 53

പാടിത്തുടങ്ങി ചിലദേവകൾ, നൃത്തംപൂ-
ണ്ടാടിത്തുടങ്ങി ചിലരംബരചാരിവർഗ്ഗം,
കൂടിത്തകർത്തു സുരദുന്ദുഭി, ദിവ്യരെല്ലാ-
മോടിപ്രദക്ഷിണവുമിട്ടു മഹേശപാദം. 54

അന്തർഭവിച്ചഖില ദിക്കിലുമുള്ള ദേവ-
നന്തർമ്മദം ബഹു ദയാർദ്രനൊടേവമോതി,
"എന്തിങ്ങു വേണ്ടുവതു കാഞ്ചനചന്ദ്ര! നല്കാം
ചിന്തിച്ചുരക്കുക, ഭവൽക്രിയകണ്ടു തുഷ്ടൻ. 55

"എന്നിൽ കനിഞ്ഞ കരുണാലയ! നാഗജാലം
തന്നിൽ ഖഗേന്ദ്രനുടെ വൈരമകററിടേണം;
എന്നല്ല മുമ്പവനശിച്ച ഭുജംഗജാലം
വന്നിങ്ങു സർവ്വമൊരുപോലെ സുഖിച്ചിടേണം." 56

ജീമൂതവാഹനമനോഹരവാണി കേട്ടി-
ട്ടാമൂർത്തി വിശ്വപതി താർക്ഷ്യനെ നോക്കിയോതി,
"ദാമോദരപ്രിയ! സുധാകലശം ഭവാനു-
ണ്ടാമോദമോടുടനതിങ്ങു ചൊരിഞ്ഞുകൊൾക. 57

"കാരുണ്യമിത്ഥമവരോടമരേണമെല്ലാ-
പ്പേരും സുഖത്തൊടു മുയത്തഴനില്ലുമെപ്പോൾ;
ആരും ഭുജിക്കണമൊരല്ലുപുമററു താനെ-
പ്പേരും നടത്തിയവതൻ ഫലമെന്നുമോക്ക! 58

"എമ്പാദപ്രിയരെപ്പാരം സുരനാഥൻ താ-
നവമാനിച്ചാൻ,
തൻപാപം കളുവാനത്രേ! സുധ നീലാഭി-
ച്ചതു മെന്നല്ല,
നിൻ പുണ്യോപമമംഗളം തവ സമ്പാദ്യം
കളയാതേതും

നിൻ പാപം കളയാവല്ലാ ഭുവനൈകാശ്ച-
ര്യ്യ മാഹാ വീര്യ്യം!" 59

"ഹേ! ഗൌരീസഹജാതാംശാ! തവ കാരുണ്യം,
പ്രണയം, ജ്ഞാനം,
രാഗദ്വേഷമകന്നേന്തും മതിയുംകണ്ടേൻ,
ബഹുതൃപ്തൻ ഞാൻ,
വേഗം കാഞ്ചനരാജ്യത്തെപ്പരിപാലിക്കാം
പരമാനന്ദം;
യോഗം പൂണ്ടു ലസിക്കും നിൻ പിതൃപൂജ്യന്മാ-
ക്ക് വരാ ദുഃഖം." 60

ഏവം സർവ്വജ്ഞനീശൻ നിഖിലജനമന-
സ്സിന്നുമാനന്ദമേകം
ഭാവം ചേരും വരംചേത്തനുപമ വെളിയിൽ
ദിക്കു മുക്കിത്രിണേത്രൻ
ദേവന്മാർ മദ്ധ്യമെത്താൻ ധൃതിപെരുകിയപോ-
ലഞ്ജു മേല്ലെട്ടുപൊങ്ങി-
ട്ട്യോവികൾ ചെന്നു നോക്കുന്നവരുടെകരളും
കട്ടു പെട്ടെന്നു മാഞ്ഞു. 61

ഇതി
ജീമൂതവാഹനൻ
ഈശ്വരപ്രത്യക്ഷം
എന്ന
അഞ്ചാം സർഗ്ഗം.
സമാപ്തം.

ദൈവാനുഗ്രഹം

എന്ന

## ആറാംസർഗ്ഗം.

---

ഉരഗവീരശയത്തെ്ഴനേല്ക്കുവാ-
നരുതരം ധൃതിപൂണ്ടമലാശയൻ
ഗരുഡനങ്ങു മറഞ്ഞു മഹോത്സവാ-
ല്ലൂരമൊട്ടം കരുണാകരവാഹകൻ. 1

ഝടിതി വാനിലണഞ്ഞു മഹാൻ ജഗൽ-
പട സുധാഘടമൊത്തു തെളിഞ്ഞവൻ;
ചടുലമാനസരത്നസമുച്ചയം
വിടുവതുംതെളിവേററമിയന്നുതാൻ 2

നിടിലനേത്രനരച്ചതുപോലവൻ
മടിവെടിഞ്ഞു ചൊരിഞ്ഞ ദശാന്തരേ,
നെടിയമുത്തുടലാണ്ടു തഃലാടിടും
പടിപതിഞ്ഞമൃതം മൃതകായരിൽ. 3

ജഡിലമാകുമെലിമ്പുകളിൽ പതി-
ഞ്ഞുഡുഗണോപമ തേടിന തുള്ളികൾ
ദൃഢമുയൻു ശരീരികളായഹോ!
മൃഡവചസ്സു പരാത്മരഹസ്യമാം. 4

ഹരിഹരീക്ഷണവാക്യമഹോത-മോ?
ഹരിപുരാശനമിങ്ങുയിർ പൂണ്ടതോ?
ഹരിവഹൻ പരമാത്ഭുതചിത്തനായ്
ഹരിസഹസ്രമുയത്തെ്ഴനില്പുയാൽ. 5

പല നിറം പലപുള്ളി വലിപ്പവും
പലവിധം വരയും ഗരളാഭയും
പല വിചിത്രശരീരവുമാന്ന പാ-
മ്പലകളായ്, മലയം കുലയാഴിയായ്. 6

ഇരുമുഖം ബഹുവക്ത്ര മനേകഫാ
മരുവുമുഗ്രഫണാവലി വിക്രമം
പുരടശക്തി വിഷാദികൾ കൊണ്ടു മു-
പ്പുരമടച്ച സുകീർത്തികളുണ്ടിതിൽ. 7

ഗരുഡവീരനണച്ച ദയാഭരം
കരുതി നാഗഗണം തദനന്തരം
ഉരുതരം ബഹുമാനമൊടും മഹാ-
ഗുരുസമം നിഭൃതം പെരുമാറിപോൽ. 8

"പുരുഗുണാഞ്ചിത സോദരരിൽ ഭ്രമാ-
ലുരു വിധാക്രമമേകി പൊറുക്കണേ!
അരുമയോടിദമോതി സഹോദര-
പ്പൊരുളറിഞ്ഞരിരക്ഷകവാഹകൻ. 9

പെരിയ കാഞ്ചനവാസവ പുത്രസ-
ച്ചരിതമാധുരി കേട്ടുരഗാളികൾ
ഹരി ഹരേതി വിളിച്ചു ജപിച്ചുകൊ-
ണ്ടരികിലെത്തി വണങ്ങി മണിപ്രഭർ. 10

ഉരഗവീരരെടുത്തു സുമോപമം
ശിരസി കാഞ്ചന വല്ലിയെ വെച്ചവർ

വരനതിപ്രകരങ്ങൾ തുടങ്ങിനാ-
രാ മിനിട്ടിനിടക്കവരേവരും. 11

ഭുജഗവീരരിലുണ്ടൊരപേക്ഷ മാ-
ഭുജമെഴും മഹിതാശയകേൾക്കുക,
ഗജവരോപരി വാസവനെന്നപോൽ
ഭുജഗവാഹനനായി വിളങ്ങുക. 12

മരണമിങ്ങു കളഞ്ഞ ഭവാനു ചിൽ-
കരണതാരിലെഴും മധുപോലിഹ,
ചരണസേവകരിൽ കനിവായ്പ്രഭോ!
തരണമീവരമാദരണോപമം. 13

മണിസമം പ്രണയോത്സവവായ്പിനാ-
ലണി ശിരസ്സുകളിൽ കരയേററിടും
ഫണികളോടു പറഞ്ഞു തുടങ്ങി സ-
ന്മണി ജഗദ്ഗുരുവായി വിളങ്ങുവോൻ. 14

“പ്രതിഫലേച്ഛ നിനച്ച മഹാജന-
പ്രതിചൊല്ലിയതില്ലൊരു കർമ്മവും;
രതിലവം വിഷയങ്ങളിലില്ല, മൽ-
കൃതികളന്യസുഖേച്ഛയിലുള്ളതാം. 15

“സ്വസുഖദുഃഖദബീജ ഗണങ്ങളീ-
വസുധയിങ്കലെഴും നിജകർമ്മമാം,
അസുവിലില്ല, മനസ്സുമലംബിയാ-
ണസുചിലെന്നു നിനക്കുമശുദ്ധിയാൽ. 16

"മതിയിലേതിനു സക്തിയതക്ഷണം
ഗതിയിലത്തലിനിട്ടൊരു കററിയാം;
ചതി ഈ വിദ്യ വരുത്തു മിതേവിധം;
കൃതികൾ വിദ്യകളാലിതു പോക്കിടും. 17

"മതിമറിച്ചു മഹേശപരപാദതാ-
രതിലണച്ചു തണിഞ്ഞു വസിക്കിലോ,
പതിരകത്തറിവിന്നതിർ കണ്ടതാ-
നിതിലതീവസുബോധിയുമായ് വരും. 18

"ഇഹ വിഭൂതികളൊക്കെ ജഡങ്ങളാ-
മഹമതീതനിതിൽ പ്രിയമററവൻ;
ബഹുമതിക്കു മുനീന്ദ്രവഹൻ പുരാ
നഹുഷനെത്രയുമേററസുഖോല്ക്കരം." 19

അഹിവരക്കിതു കേട്ടതി ദുഃഖമാ-
യഹിതമോതരുതെന്നു കഥിച്ചവർ;
മഹിയിലിജ്ജനമെത്ര? കൃതഘ്നരായ്
വിഹിതനാരകദുഃഖിതരാകുമോ? 20

വിവിധഹം പ്രിയമെന്നവർ ചൊല്കയാ-
ലവിധമേററഹി നായകവാക്കുകൾ;
രവിപരേക്ഷിതവാഹനനായ് മഹാ-
നവികലം ശുകവാഹകനായകൻ. 21

ഗരുഡപുംഗവ, നപ്പൊഴതീ ജഗദ്-
ഗുരുഭവാനഹിതല്പകലാധരൻ,

കരുണയാൽ മരുവുന്നിതഹിംസയെ-
ക്കുറിതിചെയ്യതിനെന്നറിയുന്നഹം. 22

"കരുതിയാലഖിലം ജഗദീശ്വര-
പ്പൊരുൾ വഹിക്കുകയാണു ചരാചരം;
തരുവിലും ബത! ധാതുവിലുംനിറ-
ഞ്ഞരുളിടുന്നതു ജീവസമുദ്രമാം. 23

"അതുലജീവഗണം പരമാത്മമാ-
ണിതു ജഗൽത്രയമാമിവയോൎക്കിൽ
കുതുക;മെങ്ങിനെ ഹിംസ വരാവതോ?
ചതുരമാനസ!തീൎത്തുരചെയ്യുക. 24

"സകലജീവിതമാൎഗ്ഗമഹിംസയോ?
വികലഹിംസവഹിക്കുകയോ?ഭവൻ!
അകതലത്തിലെഴുന്നൊരു സംശയ-
പ്പുക കളഞ്ഞിടുവാൻ തെളിയിക്കുക." 25

നരകവൈരിവഹോക്തി സരസ്വതീ-
ധരഗണേശ്വരനോൎത്തു പറഞ്ഞിടം;
"പരമവേദമറിഞ്ഞ ഭവാനുഞാൻ
പറയണോ! പൊരുളെ,ങ്കിലുരച്ചിടാം. 26

"സകലചിന്തയിലില്ല വികാര മി-
പ്പകലവാദികൾ നാസ്തി, മഹത്തു താൻ;
അകമുഖത്തിലതാം; ബഹിരക്ഷരിൽ
വികലബുദ്ധി നടും ത്രിപുടിവ്രജം. 27

"ത്രിപുടിയിൽപെട്ടമീ വിഷയങ്ങളിൽ
വിപുലാധീനഗുണങ്ങൾ ഗണിക്കണം;
വപുരതീന്ദ്രിയമിന്ദ്രിയമീവിധം
നിപുണനും പറയും വ്യവഹാരിയായ്. 28

"പരിണതിപ്രഭ ധാതുവിൽ നിന്നുയ-
ന്നുരുവെട്ടത്തതിലേതിലുമേന്തവേ,
നരമൃഗാദികൾ ഭേദമനേകമായ്
മരുവിടുന്നിവ ദൃഷ്ടിയിലുള്ളതാം. 29

"ഉലക കാരണ കാര്യതരംഗിണി-
വലയമായ് വിലസുന്നിതിലെത്രയും
അലകൾ ധാതുമുഖേന വളന്നു വ-
ന്നലംഘ്യ ശക്തികളായ്തെളിയുന്നുത 30

(പാഠാന്തരം)

"നഖശിഖാദിവെറുത്തു മറിക്കയും,
മുഖമറുത്തു മറിക്കുകയെന്നതും,
സുഖവിരോധഭരങ്ങൾ, സമങ്ങളോ!
നഖരതുണ്ഡബലീശ! കഥിക്കുക. 31

"പറയുമാറിഹ ജീവികളൊക്കയും
പരമസുപ്രിയലക്ഷ്യമുരക്കമേ,
പരസുപീഡകളഞ്ഞു രമിക്കയാം
പുരടധർമ്മമതീന്ദ്രിയദർശിതം. 32

"മനാ മഹോ! സുഖദുഃഖഭരാം മഹാ-
ജനമിതോർത്തു മനസ്സയരാത്തതാം

വനഫലാദി ഭുജിച്ചു തെളിഞ്ഞെഴും
വനമെടുത്തു കുടിച്ചുമിരിക്കയാം." 33

സുധയിൽ മുക്കി നനച്ചൊരു സൂക്തിയാം-
ബ്ബുധശിരോമണി ചൊന്നതു കേൾക്കയാൽ
സുധികുലേശ്വരനാം ഗരുഡൻ മഹാ-
നധികമുത്തൊടനുഗ്രഹമോതിനാൻ. 34

"ദുരിതനാശനമായിതു സർവ്വസ-
ച്ചരിതമൌക്തികമേവരുമൊന്നുപോൽ
ഹരി കലാധര! പാടിടുമെന്നത-
ല്ലരികളായ സുരാദിയുമേററിടാം." 35

ഗരുഡനോതി, സുവർണ്ണമഹാ വെളി-
ക്കരുനിദാനവിധം മരുവീടുവോൻ,
അരുണസാരഥി മങ്ങി മയങ്ങുമാ-
റരുളി, വിണ്ടലമാണ്ടു മറഞ്ഞുപോയ്. 36

മുനികൾ ദേവസുയോനികളേവരും
ജനിതകൌതുകരായ് മരുവീടവേ,
അനിതരാത്ഭുതമൊന്നുടനാർന്നു സ-
ദ്ധ്വനി പടഹങ്ങളിൽ മംഗളമൌലിയായ് 37

നയവിരോധമെടുക്കുകയാൽ മനം
ലയമിയന്നു തളർന്നു നടക്കുവോൻ,
ജയമനേകമിയന്നവനെങ്കിലും
ഭയസുഭക്തികളാൽ തലതാഴ്ത്തിയോൻ, 38

നിരുപമോല്ലതകായനുടപ്പുകൊ-
ണ്ടൊരുധരാപതിയായി വിളങ്ങുവോൻ,
സുരുചിതൂകിന രത്നകിരീടമ-
ങ്ങരുമയായ് കരതാർകളിലേന്തിയോൻ, 39

അടിതുടന്നു വരാന്ന മടക്കിടും
ഭടജനത്തലയായി നടക്കുവോൻ,
നിടിലനേത്രവരം ഗരുഡപ്രിയം
സ്ഥടമെടുത്താഹിവാഹപദങ്ങളിൽ, 40

കുടിലബുദ്ധി മതംഗനണഞ്ഞു തൻ-
തടിയഭ്രതഭരാദരവോടഹോ!
വടിവിലിട്ടു നമസ്കൃതിയാക്കിനാ-
നടിമപോൽ—എവിടന്നുടനെത്തിയോം? 41

(കുലാപകം.)

ഉടനെടുത്തു മതംഗനെ ഭീനരിൽ
കടമിഴിക്കളിയുള്ള മഹാശയൻ,
"അടവിതേടിയൊരെങ്കലണഞ്ഞതെ-
ന്തടനദുഃഖമകറ്റുക വേണമോ? 42

"സരസകാഞ്ചനരാജ്യസുഖങ്ങളും,
പരമിതേവഴി വന്നൊരുകാര്യവും
ധരയിലെന്തിനു വെച്ച കിരീടവും,
പറയുകെന്നുരചെയ്തു വിളങ്ങിനാൻ. 43

(യുഗ്മകം.)

ക്രമംവെടിഞ്ഞുചെയ്യോരാ മതംഗനപ്പൊഴെത്രയം
ഭ്രമം ഭവിച്ചു; പാപി സൽസമക്ഷമുൾഭ്രമിച്ചപോം;
ശ്രമം പിഴച്ചതോൎത്തു ഗദ്ഗദാത്മജിഹ്വയും, മഹാ-
ക്രമം ക്ഷമിക്കുവാനരച്ചു, കൂപ്പിനിന്നകൈകളും. 44

നമിച്ചുനിന്നുപിന്നെയും നയജ്ഞനോടുചൊല്ലിയ-
ക്രമിച്ചപാപിഞാൻപ്രഭോ!ക്രമപ്രകാരമോതിടാം,
"രമിപ്പതില്ല പട്ടണം രമേശതുല്യനാം ഭവാൻ
സമിത്തെടുത്തു കാടു താമസിപ്പതിന്നുമേല്ക്കയാൽ. 45

"കൃതഘ്നനായെഴുന്നൊരീ മതംഗനുഗ്രശാസനാ-
വ്രതത്തിനാൽ പുരാസുധീശസമ്മതം കുറച്ചഹോ!
മൃതപ്രമാണമാക്കിനാൻ; സതാംപതേ! ഗ്രഹിക്കമാം
ചിതംവെടിഞ്ഞു ചെയ്കയാൽ രതിപ്രകാരമേത്തുക. 46

"മൃതിന്നു ദിഗ്ജയത്തിനായ് മഹീശരോടുഞാനെതി-
ൎത്തെതിൎത്തു വെന്നുവെന്നു വന്നു സിദ്ധവജ്രിഭൂവിലായ്,
പ്രതിപ്രമാണിയെങ്കിലും ഭവൽചരിത്രപാവനം
കൃതിപ്രവീര! കേൾക്കയാൽകൊതിച്ചുകണ്ടുമുട്ടുവാൻ. 47

"മഹാവിരോധിയായഞാനണഞ്ഞനേരമാദരാൽ
മഹാനുഭൂതിദം ഭവന്മഹത്വമത്ര കാൺകയാൽ,
അഹന്തവിട്ടൊരെങ്കിലും കുറച്ചുബോധമാണ്ടുമാം
വിഹംഗപുംഗവപ്രിയാ! വിധിക്കദാസനാക്കുക." 48

അതിമോഹപാശനരു ഗതിയോൎത്തിടാതെബദ്ധ
കൊതികൊണ്ടു കാഞ്ചനാപുരം

ചതിയായെടുത്തു, ജനമതിനഷ്ടമാക്കി, വര
　　രതി തച്ചുടച്ച വഴിയിൽ,
ധൃതിപൂണ്ടു സിദ്ധപുരമതിലേക്കു വന്നളവു
　　കൃതിവീരഭാഗ്യനിചയം
പതിററശക്തി പലതതിരററുകണ്ടുനിജ-
　　പതിവോർത്തുഹന്ത! ചെറുതായ്. 49

താൻ ചെയ്തീടിന തെററുതന്നെ തലയിൽ
　　ക്കേറിത്തകൎന്നപോൽ
തൻ ചൈതന്യമകന്നു താന്ന ഖലനോ-
　　ടീവണ്ണമാമന്നവൻ
പഞ്ചാസ്യപ്രതിവീരരും മുനികളും
　　കാൺകെപ്പറഞ്ഞാൻ മഹാ-
സൽചേഷ്ടാബലി ശാന്തിമാൎഗ്ഗവിജയം
　　പ്രത്യക്ഷമായ് കാട്ടിയോൻ. 50

"മിത്രം വൈരി വിഭേദമൊന്നില്ലമെനി-
　　ക്കില്ലിങ്ങു കില്ലില്ലിതിൽ
ചിത്രം തോന്നുകവേണ്ട, ദീനജനതാ
　　ഭീതിപ്രദൻ ഞാനെടോ!
പാത്രം നോക്കി യനുഗ്രഹം പലവിധം
　　ചെയ്യുന്ന കയ്യിന്നു തൻ
ഗാത്രം കീറുകയില്ല, ഞാനഭയവും
　　തന്നേൻ തനിക്കിക്ഷണം. 51

"രാഗാദി പ്രതികൂലികൾക്കു നിധിപോൽ
ചിത്തം കൊടുത്തെത്രയും
ഭോഗാഭ്രച്ഛവിതേടിയാൽ നിയതമാം
സൌഖ്യം ലഭിക്കാദൃഢം;
യോഗം പൂണ്ടു മനംമെരുക്കി മരുവി-
ക്കൊണ്ടാകിൽ വേണ്ടുംവിധം
യാഗം നൂറു കഴിച്ചവിണ്ണവപുര-
ക്കോനും നമിക്കും സദാ. 52

"ദ്വേഷം സ്നേഹമതിൽ ശമിക്കു, മറിവിൽ
തീൎന്നിടുമജ്ഞാനവും;
രോഷം തന്നെ സമാനദോഷമെവിടെ-
ച്ചേൎന്നാലുമെല്ലായ്പ്പൊഴും;
ദോഷം പോക്കുക പുണ്യമാമിവ സദാ
നോക്കിപ്രവൎത്തിക്കിലേ
വേഷം ശാന്തി ഭരത്തിലാകു; ഭുവനേ
വിദ്യാധരന്മാരിവർ." 53

ജ്ഞാനി മഹാഗുരു ചൊന്നമൃതാക്ഷര-
മേവനുമോൎത്തുതെളിഞ്ഞിടവേ
ഞാനിഹ ഞാനിഹ മുമ്പു നമിപ്പതി-
നെന്നു നിനച്ചു വസിച്ചവിധം
മാനികളാം നിജസൈന്യമകമ്പടി-
കൂടി മതംഗനൊടൊത്തവരാ-

വാനിലെഴം സുമവൃഷ്ടിയൊടൊത്തു വ-
ണങ്ങി സുവർണ്ണ പുരാധിപനെ. 54

ചാരു ശിതകിരണ പ്രസന്ന ഗുണ
ഭാരമപ്പൊഴുതു കണ്ടെഴും
മാരുതാശികളനേക സിദ്ധരതി
മാനുഷപ്രഭർ മുനീന്ദ്രരും
പാരണത്തിനരുളുന്നതിന്നു പരി
പൂതമായ തവ ജീവിതം
കൂറുപൂണ്ടുപരി മാത്രകക്ക നില
നിൽത്തിനോക്കമിരിവാർത്തിനാർ. 55

കാഞ്ചനേശ്വര മുനീന്ദ്രനും നിജവി-
ശുദ്ധപത്നിയുമനേകധാ
മാഞ്ചലാഗതിയൊടുമൊത്തു ചാരുസുത-
നിൽ പ്രകീർത്തിയിലനുഗ്രഹം
നെഞ്ചലിഞ്ഞു മഴപോലണച്ചു; പിതൃ-
പാദസൂനമഖിലോത്തരം
പഞ്ചമററവർ ശിരസ്സുകൊണ്ടു പൊടി
പൂണ്ടെടുത്തു പുരിയാത്രയിൽ. 56

സിദ്ധരാജവിപുലം വിമാനകുല-
മാന്നു കാഞ്ചനപുരേന്ദ്രനും
ബദ്ധമോദമളവററസൈന്യമഥ
സിദ്ധരൊത്തിളയരാജനും
ശുദ്ധമാനസമണഞ്ഞുചേർന്നൊരു മ-
തംഗനും ഭുജഗരും മഹാ-

ശ്രദ്ധരായ് ഝടുതി ചേർന്നു വിൺവഴിഗ-
മിച്ചു പൊൻപുരിയിലെത്തിനാർ. 57

ജാതിഭേദമതഭേദമെന്തു? നിജ
സത്വഭേദമിഹ ഭേദമാം;
രീതിയോടിരുഗണങ്ങൾ ചേർന്നു പുതു
തായ ദമ്പതികളെപ്പൊഴും
ഭൂതി പൂണ്ടു നടകൊണ്ടു, സിദ്ധജന
പാലനം കനകഭൂപനും
നീതിപോലിഹ നടത്തി—സജ്ജനമി-
തേതുമിന്നുമറിയാത്തതോ? 58

മത്തേഭഗാമിനിയൊടൊത്താ മഹാസുകൃതി
മുത്താർന്നു ചെന്ന നിമിഷം
താർത്തേൻ തൊഴും മൊഴികളൊത്താദരിച്ചണികു
ലത്താർകളെപ്പുരജനം;
ഒത്തേന്തിടും ദ്വിജഗണത്തോടു മുഗ്രവസു-
സിദ്ധാദിയോടു മമരും
വിത്തേശതുല്യരുടെ വൃത്തം സുരേന്ദ്രപുരി
ചിത്തം കുടുങ്ങുമളവായ്. 59

സിദ്ധാന്തം വെച്ചവിലരുമഹോ!
രാജനീതിക്കു നിത്യം;
ബദ്ധാമോദം പ്രജകളവിടെ-
സ്വപ്രജാതുല്യരെപ്പോം;
യുദ്ധം കൂടാതനുപമരസം
വാണു വിദ്യാധരേന്ദ്രൻ;

സിദ്ധന്മാരാൽ ദിവസവു മളാ-
യങ്ങു സന്ദേശവൃത്തം. 60
ആരാലും വന്ദ്യരാകും പിതൃജന, മഖില-
പ്രേമസംഭാരമായി-
ട്ടാരാലെല്ലാം നടത്തും പ്രിയ, പരമബലം
പൂണ്ട ബന്ധുക്കളെന്നും,
പാരാകെക്കീർത്തി, യെന്നിത്തരമവനഖിലം
ചേൎന്നു രാജ്യം ഭരിച്ചാൻ
ധാരാളംകാല; മോർത്താൽ ദയയൊടസമമാ-
യെന്തഹോ! ബന്ധുവാകും. 61

ജ്ഞാനംകൈക്കൊണ്ടുകർമ്മം പരജനഹിതമെ-
ന്തെന്നു കണ്ടിണ്ടലില്ലാ-
തൂനംകൈവിട്ടുചെയ്യും നൃപമുനിവൃഷഭൻ
ചെററുമേ തെററുകില്ലാ;
മാനം മൂടും ശശാങ്കച്ഛവിയൊടെതിരിടും
കീർത്തിയെച്ചേർത്തു നന്നായ്
ഭാനം ചെയ്യും ജഗത്തിൽ; പരമതില്ല; മിവൻ
തന്നെ സമ്പൂർണ്ണ സൌഖ്യൻ. 62

ഇതി
"ജീവകാരുണ്യം" അഥവാ ജീമൂതവാഹനൻ
ദൈവാനുഗ്രഹം എന്ന
൫-ാം സൎഗ്ഗം
സമാപ്തം.

---